# സ്തോത്രകദംബകം



പന്നിശ്ശേരി നാണുപിള്ള




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന  ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ  ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

പന്നിശ്ശേരി ഗ്രന്ഥാവലി: നമ്പർ 17

# സ്തോത്രകദംബകം

പന്നിശ്ശേരി നാണുപിള്ള

പ്രസാധകൻ:
പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പ്.

ആലുംകടവ് P. O.
കരുനാഗപ്പള്ളി — 690 573.

വില: ക. 10-00

## ഉള്ളടക്കം:

# പ്രസ്താവന

സ്തോത്രകദംബകം എന്ന ഈ പുസ്തകം പന്നിശ്ശേരി ഗ്രന്ഥാവലിയിലെ 17-ാം നമ്പർ ഗ്രന്ഥമായി പ്രസിദ്ധീകരിക്കുകയാണ്. ഇതിൽ ആദ്യം ശിവഗീത ഉൾപ്പെടെ ചേർത്തിരിക്കുന്ന നാലു് സ്തോത്രങ്ങൾ, ശ്രീകൃഷ്ണബ്രഹ്മഗീതി, പ്രപഞ്ചവിചാരപദ്യ, മുക്തികോപനിഷത് പരിഭാഷ ഇവ. കൊല്ലവർഷം 1092, 1095, 1096 എന്നീ വർഷങ്ങളിൽ, പണ്ഡിതാങ്കാത്യാശ്രമി എന്നു വിഖ്യാതനായിരുന്ന ശ്രീ നീലകണ്ഠ തീർത്ഥപാദസ്വാമികളുടെ സംപാദകത്വത്തിൽ ആതനാട്ടു കൊററിനാട്ടു കെ. നാരായണപിള്ളയും പൂരിയത്തു് എൻ. രാമൻപിള്ളയും ചേർന്നു കൊല്ലം മനോമോഹനം പ്രസ്സിലും, അറയ്ക്കൽ പരമേശ്വരൻപിള്ള തൃശ്ശൂർ വാണീകളേബരം അച്ചുക്കൂടത്തിലും, മകയിരം തിരുനാൾ തച്ചുടയതമ്പുരാൻെറ രക്ഷാധികാരിത്വത്തിൽ പരമാനന്ദനാഥാപരാഭിധാനൻ പന്നിശ്ശേരി നാണുപിള്ള ടി പ്രസ്സിലും എൻ. എസ്. തത്ത്വാലോകമന്ദിര ഗ്രന്ഥാവലിയിലെ ബ്രഹ്മാഞ്ജലി ഒന്നും രണ്ടും മൂന്നും ഖണ്ഡങ്ങളായി അച്ചടിച്ചു പ്രസിദ്ധീകരിച്ചതിൽനിന്നും എടുത്തിട്ടുള്ളതാണ്. 'Chattampi swami Memorial series' എന്നും ഈ ഗ്രന്ഥാവലി രേഖപ്പെടുത്തപ്പെട്ടിട്ടുണ്ടു്. 'പരമാനന്ദനാഥകൃതി' എന്ന പേരിലാണ് മേല്പ്പറഞ്ഞ കൃതികൾ ബ്രഹ്മാഞ്ജലിയിൽ പ്രസിദ്ധീകരിച്ചിരിക്കുന്നതു് ശ്രീ. പന്നിശ്ശേരി നാണുപിള്ളയ്ക്കു് തൻെറ ആത്മീയഗുരു ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ നല്കിയ യോഗനാമമാണ് പരമാനന്ദനാഥൻ എന്നതു്. 'മുക്തികോപനിഷത് പരിഭാഷ'യിൽ കർത്തൃനാമം 'അദ്വൈതവിദ്യാ

പണപരമാനന്ദനാഥൻ' എന്നാണ് ചേർത്തിരിക്കുന്നത്. സ്വഗുരുവരൻ ഈ വത്സലശിഷ്യന്, 'ആത്മാവിൻെറ നിർല്ലേപത്വം' എന്നൊരു ഉപന്യാസം എഴുതിയതിൽ സന്തോഷിച്ചു നല്കിയ ബിരുദമാണ് അദ്വൈതവിദ്യാപണൻ. ''മുക്തികോപനിഷത്തിൽ അരശ്ലോകങ്ങൾ അധികമുണ്ടായിരുന്നതുകൊണ്ട് അതിൻെറ പരിഭാഷയിൽ മൂലശ്ലോകസംഖ്യാക്രമത്തെ ആദരിച്ചിട്ടില്ല'' എന്ന് ഗ്രന്ഥസംപാദകൻ ബ്രഹ്മാഞ്ജലി മൂന്നാം ഖണ്ഡത്തിൻെറ ''നിവേദന''യിൽ രേഖപ്പെടുത്തിയിട്ടുള്ളത് അതിൻെറ രചനാവിഷയത്തിൽ ഇവിടെ സ്മർത്തവ്യമാണ്.

''സംസ്കൃതഭാഷാനഭിജ്ഞന്മാരായ മലയാളികൾക്ക്, ഭാഷയിൽ ഉത്കൃഷ്ടങ്ങളായ ആദ്ധ്യാത്മികതത്ത്വങ്ങൾ അടങ്ങിയ സ്തോത്രഗ്രന്ഥങ്ങളുടെ അഭാവം നിമിത്തം, അറിഞ്ഞുംകൊണ്ട്, ഈശ്വരസംകീർത്തനം അനുഷ്ഠിക്കുക എന്നത് ഒട്ടും സുകരമായിട്ടുള്ളതല്ല. ഈ പരിതാപകരമായ ന്യൂനതയെ പരിഹരിക്കാൻ പര്യാപ്തമായ ഒരു വിശേഷപ്പെട്ട വേദാന്തസ്തോത്രമാകുന്ന 'എൻ. എസ്. തത്ത്വാലോകമന്ദിരഗ്രന്ഥാവലി'' എന്നു വള്ളത്തോളും, ''ആത്മജ്ഞാനാർത്ഥികളും മുമുക്ഷുക്കളുമായ കേരളീയ മഹാജനങ്ങൾക്ക് 'ബ്രഹ്മാഞ്ജലി' ഒരമൂല്യനിധിയായിത്തീരും'' എന്ന് ഉള്ളൂരും, ''പരിഷ്കൃതമായ ശുദ്ധഭാഷയിലാണ് ഇതെഴുതിട്ടുള്ളതെന്നുവരികിലും പ്രമേയഗതമായുണ്ടാകാവുന്ന പരിജ്ഞാനക്കുറവിനെ പരിഹരിക്കുന്നതിലേക്കു പദംപ്രതി ലളിതതരവ്യാഖ്യാനം ചേർത്തിരിക്കകൊണ്ട് ഇതു് പ്രൗഢമതഗ്രന്ഥങ്ങളിൽ കരേറണമെന്നുള്ളവക്ക് പ്രവേശനദ്വാരമായും അവ്യാകുല ബുദ്ധികൾക്കു മുക്തിദ്വാരപ്രഭേദകമായും പരിലസിക്കുന്നു ...(സഗുണബ്രഹ്മ സ്തോത്രസന്ദർഭവും നിർഗ്ഗുണബ്രഹ്മപ്രതിപത്തിമൂലകസ്തോത്രങ്ങളും അദ്വൈതപ്രകരണങ്ങളും ഇടകലർന്നുള്ള വിശിഷ്ടഫലട്ടവും ഇതിൽ അടങ്ങിയിരിക്കുന്നു...... വ്യാഖ്യാനരൂപത്തിൽ ചേർത്തിട്ടുള്ള ഇതരമത സിദ്ധാന്തസാരം പ്രൗഢന്മാരെ രസിപ്പിക്കുന്നതരമാണ്''എന്ന് അറസ്സുൽ പരമേശ്വരൻപിള്ളയും യഥാക്രമം ഒന്നും രണ്ടും ബ്രഹ്മാഞ്ജലിഖണ്ഡങ്ങളിൽ പറഞ്ഞിട്ടുള്ളതു മതിയാകും

ഗ്രന്ഥാന്തർഗതം സാമാന്യം മനസ്സിലാക്കാൻ. ശ്രീനീല കണ്ഠതീർത്ഥപാദസ്വാമികളുടെ മററുരണ്ടു ശിഷ്യമുഖ്യന്മാരായശിവപ്രസാദ വിദ്യാഭാരതി, കവിദീപ സച്ചിദാനന്ദ ബ്രഹ്മേന്ദ്രൻ എന്നിവരുടെ തത്ത്വപ്രതിപാദകസരസകൃതികളും ബ്രഹ്മാഞ്ജലിയിൽകാണാം. അവസാനം, ഈസ്തോത്രകദംബകത്തിൽ ചേർത്തിരിക്കുന്ന 'പഞ്ചദശിഭാഷാഗാനം' സ്വദേശികവരൻെറ ആജ്ഞപ്രകാരം എഴുതിത്തുടങ്ങി 1096_മേടം, ഇടവം, കർക്കിടകം, 1097_ചിങ്ങം, കന്നി, തുലാം, ധനു, മിഥുനം, 1098_കുംഭം, 1100_മകരം, കുംഭം, മേടം, എന്നീ മാസങ്ങളിലെ 'സദ്ഗുരു'മാസികാലക്കങ്ങളിൽ കവിപ്രകാശിപ്പിച്ചിരുന്നതാണ്. ആ മാസിക ശ്രീ. തച്ചുടയതമ്പുരാൻെറ രക്ഷാധികാരിത്വത്തിൽ പന്നിശ്ശേരി നാണുപിള്ള, ശ്രീ വദ്ധനത്തു് കൃഷ്ണപിള്ള, സാഹിത്യസഖി ടി. സി. കല്യാണിയമ്മ എന്നിവരുടെ പത്രാധിപത്യത്തിൽ ഇരിങ്ങാലക്കുടയിൽനിന്നു പ്രസിദ്ധീകരിച്ചു വന്നതാണ്. പഞ്ചദശി രണ്ടാം പ്രകരണം 64_ാം പദ്യം വരെ മാത്രമേ ഭാഷപ്പെടുത്തിയിരുന്നുള്ളു വീട്ടുകാര്യം, നാട്ടുകാര്യം, സമുദായകാര്യം, ക്ഷേത്രാശ്രമാദികാര്യങ്ങൾ, സാഹിത്യകാര്യം, കഥകളികാര്യം മുതലായപലതിലും, കവിയുടെ ഭാഷയിൽ പറഞ്ഞാൽ, ''കാര്യഭാരശതഭിന്നകർഷണോത്സാരിതാത്മപരനിത്യകൃത്യനായ്, സ്വൈരമററുഴറുക''യായിരുന്നതുകൊണ്ടാണ മാസികയിൽ തർജ്ജമ തുടരെ ഇടാനും മുഴമിക്കാനും പററാതെ പോയതു്. രണ്ടാമതു് ആദ്യം മുതൽ ഒന്നുകൂടി വിസ്തരിച്ചു പദവ്യുത്പത്തി വിവരണപൂർവം ആപ്തദൃഷ്ടാന്തസഹിതം വ്യാഖ്യാനവഴിക്കു തർജ്ജമ തുടങ്ങിയിരുന്നതാണ്.

''തമസ്സിൽനിന്നുയർന്നു സത്വസ്ഥാനത്തിലേക്കു
ഗമിക്കും പ്രവർത്തകാവസ്ഥയാം രജോഗുണം''_പ്ര:1,പ:17

എന്ന വരികൾ വരെ ആ രീതി തുടന്നു. അവിടെനിന്നു ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ സ്വഭക്തനായസരസയുവകവി മുടീച്ചേഴത്തു കിട്ടുപിള്ളയെ ആയിരുന്നു ഭാഷാന്തരത്തിനു് ആദ്യം ഏല്പിച്ചതു്. എന്നാൽ, അദ്ദേഹത്തിനു് ആദ്യപ്രകരണത്തിലെ ഏതാനും ശ്ലോകമേ ഭാഷ

പ്പെടുത്താൻ കഴിഞ്ഞുള്ളു. അപ്പോഴേയ്ക്കും ആ യുവകവി അന്തരിച്ചു. പിന്നെ ആദ്യം മുതൽ മുഴുവൻ കിളിപ്പാട്ടിൽ ചെയ്തുതീർത്തു പ്രസിദ്ധീകരിക്കാൻ ഭാഗ്യം സിദ്ധിച്ചതു് സ്വാമിയുടെ മറെറാരു ശിഷ്യൻ ചിദ്രസാഭരണാപരാഖ്യൻ ശ്രീവദ്ധനത്തു കൃഷ്ണപിള്ളയ്ക്കായിരുന്നു. ഒന്നിൽ പിഴച്ചാൽ മൂന്നാമതു് എന്നുണ്ടല്ലോ.

അവിടവിടെക്കിടന്നിരുന്ന താത്ത്വിക വിഭവങ്ങൾ ഇങ്ങനെ ഒരുക്കൂട്ടിയെടുത്തു തയ്യാറാക്കിയ ഈ സ്തോത്രകദംബകം തത്ത്വജിജ്ഞാസുക്കളായ സഹൃദയലോകത്തിനു് പിതൃഭക്ത്യാർദ്രമനസ്സോടെ സവിനയം ഞാൻ സമർപ്പിച്ചുകൊള്ളുന്നു. അവരുടെ ഹാർദ്ദമായ സ്വീകരണം ഇതിനുണ്ടാകുമെന്നു ന്യായമായി പ്രതീക്ഷിക്കുകയും ചെയ്യുന്നു.

നിശ്ചിത സമയത്തിനകം ഇതു് ഭംഗിയായി പുസ്തകരൂപമാക്കിത്തന്ന കരുനാഗപ്പള്ളി രവിമംഗലം പ്രിൻേറഴ്സിനോടു്-പ്രത്യേകിച്ചു ടി പ്രിൻേറഴ്സിൻെറ പ്രാണവായുവും നയവിശാരദനും, സ്വകർമ്മനിഷ്ഠനും സദാ ഉത്സാഹശീലനും മുദ്രണകർമ്മമഹാനിപുണനുമായ ചന്ദ്രൻ പിള്ളയോടു്-ഉള്ള എൻെറ കൃതജ്ഞത അപരിമേയമാണു്. അവരുടെ സദ്വ്യവസായം ഉത്തരോത്തരം അഭിവൃദ്ധി പ്രാപിച്ചു് പ്രസിദ്ധീകരണലോകത്തിനു് മാതൃകയായി സുചിരം നിലനില്ക്കുമാറാകട്ടെ!

കരുനാഗപ്പള്ളി,
15_5_1987. പ്രസാധകൻ.

ഓം

# സ്തോത്രകദംബകം

## 1. * ശ്രീഹയഗ്രീവപഞ്ചകം

1 ശരത്സുധാംശുദ്യുതിമുഗ്ദ്ധനായ് i ത്ത-
കരത്തിനാൽജ്ജീവപരൈകഭാവം
പരസ്യമായിട്ടറിയിക്കുമശ്വ-
ശിരസ്സെഴും ദേവനെ ഞാൻ തൊഴുന്നേൻ.

2 മനസ്സിനെത്താതഖിലത്തിലും ചിദ്-
ഘനസ്വരൂപത്തൊടിരുന്നിടും നീ
നിനസ്സിലീവേഷമെടുത്തുഭക്താ-
വനത്തിനെന്നായ് ശ്രുതി ചൊല്ലിടുന്നു.

3 മഹത്വമുള്ളാരുടെ മന്ത്രമോതീ-
ii ട്ടഹസ്കരൻ തൊട്ട നിലിമ്പവൃന്ദം
സഹസ്രധാസേവകൾ ചെയ്തിടുന്നാ-
മഹസ്സിവൻപാപമറുത്തിടേണം.

4 മമത്വമെല്ലാററിലുമാന്നു മേന്മേൽ
തമസ്സിലാപ്പെട്ടുഴലുന്നൊരീ ഞാൻ.
സമസ്തലോകേശ! ഭവൽ iii പ്രസാദോദ്-
ഗമത്തെ ദീക്ഷിച്ചു വസിച്ചിടുന്നേൻ.

5 iv അഹംമതിക്കേത്തുമിടം കൊടുക്കാ-
v തഹംമതിക്കേററമുറപ്പുനൽകാൻ
vi അഹംമതിക്കുള്ളനിശം ഭവാനെ
vii മഹംകലർന്നോത്തു ഭജിപ്പിതെന്നും.

---

*ഗ്രന്ഥകത്താവിൻെറ ഉപാസനാ മൂത്തിയാണു ഹയഗ്രീവൻ.

i-ചിന്മുദ്ര (ജ്ഞാനമുദ്ര) പിടിച്ച കൈയ്കൊണ്ടു ജീവാത്മ പരമാത്മാക്കളുടെ ഏകത്വം പ്രത്യക്ഷമാക്കി അരുളുന്നവനായ ശ്രീ ഹയഗ്രീവനെ ഞാൻ വന്ദിക്കുന്നു എന്നു സാരം. ii-ദേവന്മാർ ഹയഗ്രീവമന്ത്രോപാസന ചെയ്യുന്ന സംഗതി ഹയഗ്രീവോപനിഷത്തിൽ പറഞ്ഞിരിക്കുന്നതു് ഇവിടെ അനുസന്ധാനം ചെയ്തിരിക്കുന്നു. iii-പ്രസാദസിദ്ധി. iv-അഹംകാരത്തിനു്. v-അഹം എന്നുള്ള മതിപ്പിനു് അതായതു് ആത്മാവിൽ അതു താനെന്നുള്ള പ്രത്യയദാർഢ്യത്തിനു് (ഉറപ്പിനു്). vi-ഞാൻ മനസ്സിൽ. vii-സന്തോഷം.

# 2. ശ്രീ സുബ്രഹ്മണ്യപഞ്ചകം

1 i ഛന്ദസ്സുതൊട്ടവ മുറസ്സുമൊഴിഞ്ഞിടുംരു—
മന്ദസ്മിത പ്രചുരഷഡ്വദനങ്ങൾ ചേർന്നോൻ
സ്കന്ദൻമദീയമതിമാന്ദ്യമൊഴിച്ചു നിത്യാ—
നന്ദത്തെ നല്കുവതിനായ് കഴൽ കൂപ്പിടുന്നേൻ.

2 തങ്കത്തിലും, തരളലോചനമാരെയോർത്താ—
തങ്കത്തിലും, പലതിലേവമലഞ്ഞ മൂലം
പങ്കത്തിലാണ്ടു മമബുദ്ധി ഭവല്പദാബ്ജ—
ii 'സങ്കല്പകല്പലത'യിൽ പതിയേണമേ മേൽ.

3 ബദ്ധാദരം ത്വദനുരക്തിമരന്ദബിന്ദു—
വിദ്ധാത്രി തന്നിലൊരുവൻ പരമാസ്വദിക്കിൽ
iii 'സിദ്ധാനുഭൂതി'യതിളുപ്പ,മവന്നു പാരം—
ശ്രദ്ധാലുവെങ്കിലതുകൊണ്ടു വിമുക്തനാകാം.

4 ഇന്നിക്കഠോരകലികാലവിപത്സമൂഹം
തന്നിൽപതിച്ചു പലമട്ടു പരുങ്ങിടാതെ
ഉന്നിദ്രകാന്തി കലരും തവ രൂപമുള്ളി—
ലുന്നിട്ടിനം കഴിയുവാൻ വരമേകണംമേ.

5 iv ഒന്നാകെയിബ്ഭുവനമാശുമുടിക്കമെച്ചുൻ—
തന്നാത്മജൻ സകലപാലക,നെന്തുചിത്രം,
v നിന്നാറെഴുത്തനിശമെൻ രസനാഗ്രമൊത്തു—
നിന്നാൽ കുമാര! മമജന്മഫലം ലഭിച്ചു.

---

i-ഛന്ദശ്ശാസ്ത്രം തുടങ്ങി പാദാദിയായിരിക്കുന്ന വേദത്തിന്റെ ആറ് അംഗങ്ങൾ. ഛന്ദസ്സ്, പാദങ്ങൾ; കല്പം. കൈകൾ; ജ്യോതിഷം, നേത്രങ്ങൾ; നിരുക്തം, ശ്രോത്രങ്ങൾ; ശിക്ഷാ, ഘ്രാണം; വ്യാകരണം, മുഖം ഇങ്ങനെക്രമം. ii-സങ്കല്പകല്പലതയെന്നതുകൊണ്ട് ശ്രീ നീലകണ്ഠതീർത്ഥസ്വാമി പാദങ്ങളുടെ സംസ്കൃതകൃതിയായ 'സങ്കല്പകല്പലത'യേക്കൂടിഉദ്ദേശിച്ചിരിക്കുന്നു. iii-സിദ്ധാനുഭൂതി= സിദ്ധന്മാരുടെ അനുഭൂതി എന്നും 'സിദ്ധാനുഭൂതി'യെന്ന പേരുള്ള യോഗാഭ്യാസപ്രതിപാദകഗ്രന്ഥമെന്നും അർത്ഥം. iv-സംഹാരകർത്താവായ രുദ്രൻ. v-ശരവണഭവൻ.

## 3 സ്വാനുഭൂതിപഞ്ചകം

1 ഗുണമെങ്ങനെ മാറിടാതിണങ്ങി–
ഗ്ഗുണിയിൽ കാണുമതേകണക്കിലെന്നും
പ്രണവത്തിലിണങ്ങി നിന്നിടും നിർ–
ഗ്ഗുണസച്ചിത്‌സുഖവസ്തുവായതീ ഞാൻ.

2 ഉണരുമ്പൊഴുമുഗ്രനിദ്ര വന്നി–
ങ്ങണയുന്നേരവുമൊന്നുപോലെയുള്ളിൽ
അണയാതെ സദാ വിളങ്ങിടും നിർ–
ഗ്ഗുണസച്ചിത് സുഖവസ്തുവായതീ ഞാൻ.

3 ഗുണവിക്രിയ കൊണ്ടു സൃഷ്ടി, സംര–
ക്ഷണ, സംഹാരമിതൊക്കവേ നടത്തി
ഗണനാവധി വിട്ടു വാഴുമന്നിർ–
ഗ്ഗുണസച്ചിത്‌സുഖവസ്തുവായതീ ഞാൻ.

4 കണപക്ഷപദക്ഷകാദി വിദ്യാ–
ചണപക്ഷാന്തരസാക്ഷിഭാവമോടെ
ഉണർവുററനിശം തെളിഞ്ഞിടും നിർ–
ഗ്ഗുണ സച്ചിത്‌സുഖവസ്തുവായതീ ഞാൻ.

5 ഗണസഞ്ചയസേവ്യനായി നൃത്ത–
ക്ഷണചഞ്ചൽത്തിരുവംഘ്രിയായി നിത്യം
ഫണിഭൂഷണവേഷമാർന്നെഴും നിർ–
ഗ്ഗുണസച്ചിത്‌സുഖവസ്തുവായതീ ഞാൻ.

## 4 ശിവഗീത-ഭാഷ

1 പൂജാദിയിൽ കൊതിയനെന്നു ഭവാനെയൊട്ടും
പാകം വരാത്ത മുനിമാർ പറയുന്നു, ശംഭോ!
പാർത്തീടിലായതു നിരർത്ഥ,മരൂപനേവം
പാഴായഭോഗമതിലാശയുദിക്കയില്ല.

2 തുള്ളിജ്ജലം, തുളസിയാകിലുമുററക്കേതി-
തള്ളിക്കവിഞ്ഞു തവ നല്ലുകിലായവക്ക്
ഉള്ളം തെളിഞ്ഞഖിലഭൃതിയുമേക,മെല്ലാം
കള്ളപ്പകിട്ടുകലരും തവ മായമത്രേ.

3 ശ്രീകണ്ഠ! നീ ത്രിഭുവനങ്ങളിലും നിറഞ്ഞൊ-
രേകസ്വരൂപനഖിലാദിപുമാൻ പുരാണൻ.
ലോകം ലയിക്കുമളവിൽ,ക്കലശം തകൎന്നാ-
ലാകാശമെന്നവിധ,മങ്ങവശേഷനാകും.

4 ഒന്നെങ്കിലും ദിവി വിളങ്ങിടുമക്ബിംബം
ഭിന്നങ്ങളാം ഘടജലങ്ങളിൽ വേറുവേറായ്
തോന്നുന്നപോലെ, ഹൃദയങ്ങളിലൊത്തു നീതാൻ
നിന്നിട്ടനേകകലയാൎന്നു പടിക്കു കാണ്മൂ.

5 ഉണ്ടാക്ക, കാക്കുക, യഴിക്കുക, വിശ്വ,മേവം
വേണ്ടൊന്നുമേ തവ നിനയ്ക്കുകിലെങ്കിലും നീ
പണ്ടേ കിടക്കുമടിയറെറാരു ജീവകർമ്മം
കൊണ്ടക്കിനാവിനുസമം സകലം നടത്തും.

# 5. * ശ്രീകൃഷ്ണബ്രഹ്മഗീതി

1 മൂർത്താമൂർത്തപ്രകൃതിയൊ-
ടൊത്തുപൊരുളെന്നതത്ഥവത്താക്കാൻ
പാർത്താൽ സമൃഗ്ദൃക്സുഖ-
വിത്താംതിരുമെയ്യെടുത്ത കൃഷ്ണ! തൊഴാം.

2 ''തൊഴുതാലെന്തൊരുഫലമിഹ?
പഴുതേ ഭേദഭ്രമം വളർത്തുകയാം.
തൊഴുകൈ നിർഭയഭാവം
തഴവൊന്നാണെങ്കിലാരൊരാലംബം?''

3 ആലംബനമർത്ഥിക്കുകി-
ലാലംബാഭാവപദവിയാർന്നിടുമോ?
പാലംഭോനിധിതന്നുടെ
കൂലം പൂർവ്വാഭിഗാമിയെന്നോണം.

4 പലതും പക്ഷാന്തരകല-
ബലഹൃതധൃതിയീവിധം ഭ്രമിക്കുന്നു.
നിലയില്ലാതെ ചലിച്ചിടു-
മലയാഴിയിലാണ്ട ശഷ്പഖണ്ഡംപോൽ.

5 വിഷവിഷയാശാവികൃതികറ
വിഷഹിക്കാഞ്ഞെത്തുവഴിക്കു ഗതിതിരവോൻ
വിഷമമതാന്ധംതമസാ
കഷണിക്കു,ന്നില്ലസൌഖ്യമെങ്ങുമിഹ.

6 ഏവം സംസൃതിസംകുല-
ദാവഹൃതാശാഹൃതിക്കു ദേഹികളെ,
കേവലമുപയോഗിപ്പതു
താവകമോദപ്രരോഹഹേതുകമോ?

---

* വിവരണം അവസാനം.

7 നാലാനനമാണ്ടോനും.
മേലാവണ്ടെന്നു മറകരം മുറയിടവേ
മാലാരിലുമാരോപി—
ച്ചാലാവ്വി, ല്ലഖിലകാരണം നീ താൻ.

8 ''തന്നുടെ കർമ്മാനുസൃതം
വന്നുഭവിക്കും സമസ്തമെന്നാകിൽ
നന്നു! 'പരാത്'തു'തിശബ്ദാൽ
തീന്റ ഗളേപാദുകേ,വ തവ വാദം''.

9 ''വഴിയേ വാസനയതുപോൽ
വഴികാട്ടീടുന്നതെന്നപക്ഷത്തിൽ
വഴിയേപോയ വഴക്കിൽ
പഴിയേൽക്കാൻ വന്നുചാടിയെന്തിനു നീ.''

10 'ലോകവ'ദിതി സൂത്രത്താ—
ലാകരുതൊഴിവാ,നതും കുരുക്കത്രേ;
ഏകക്രീഡനമപരനു
ശോകകഥയ്ക്കെങ്കിലായതുത്തമമോ?

11 ''തവപരിണാമജമഥവാ
ഭേദംശം സതപജാതമാനിലയിൽ;
ഭവപരിതാപ'പരാദി'—
ക്കവസരമെ,ങ്ങനന്യനാരതിന്നെങ്കിൽ.

12 ''ചേരി,''ല്ല,വികാരി''തപാൽ
പരിണാമം നിന്നി,'ലംശകല്പനവും;
പരിപൂർണ്ണനിലാഭാസം'
പരിശേഷിപ്പതു ചിദേകരസഭാവം.

13 ''ഏവം വസ്തുതയെന്നാ—
ലേവൻ പരിദേവനത്തിനപ്പൊഴുതും;
ഭാവൽക്കമെതമിതായാ—
ലാവഴിയവഗമ്യമാവതല്ലാർക്കും''.

14 ''ബോധപരകാഷ്ഠയിങ്കൽ
ബോധാഭാവപ്രതീതിയുണ്ടാവാം;
ബാധാപേതവിചാരാൽ
സാധകനതുപോക്കിയുണരുകിൽസൗഖ്യം.

15 ഈവകവിഷയം മാമക-
ഭാവനയതിൽനിന്നതീവദൂരസ്ഥം;
സേവകനിവനതിനാൽ നിൻ
ചേവടികുപ്പീട്ടുണർത്തിടുന്നിത്ഥം.

16 കാലഫണീശ്വരഫണലസ-
ദാലക്തമണിപ്രഭാപ്രപഞ്ചസുഖം;
മേലഭിവാഞ്ഛരിച്ചനിശം
മാലാർന്നുഴലാതെ കാത്തുകൊള്ളുക മാം.

# 6. * പ്രപഞ്ചവിചാരപദ്യ—

1 സ്വഭാവം, സൂക്ഷ്മാണുപ്രകരഘടനം,വൈദ്യുതമയ–
പ്രഭാതുല്യജ്ഞാനം, ഗഗനസമവച്ഛൂന്യമഥവാ;
അഭാവം, ദൈവേച്ഛാവിലസിതമിദം,
ശക്തിയുടെവൻ–
പ്രഭാവം, വർണ്ണിപ്പൂ മത,മിതി ജഗത്സത്ത ബഹുധാ.

2 ഇതുണ്ടെന്നോതീടും വചനമവിചാരാത്മരമമാ,–
ണതോർക്കുമ്പോളുണ്ടിജ്ജഗമിതിവിവാദംഗതരസം;
മതോന്മാദോദ്ഭൂതപ്രലപനമടിസ്ഥാനരഹിതം
സ്വതോമിത്ഥ്യാവസ്തുപ്രഭവഗണനോത്ക്കണ്ഠ–
വെറുതേ.

3 ശിവാശൃംഗപ്രായംപ്രകൃതിയുമസത്തെന്നുബലമായ്
വ്യവസ്ഥാപിച്ചാലുണ്ടസദിതിവരുംദോഷമുടനേ
അവാച്യാർത്ഥംമിഥ്യക്കിവിടെ, യതിനാ–
ലിങ്ങനെവരി,–
ല്ലവാച്യത്തിൽച്ചെന്നേ നിലയെതിനുമു–
ള്ളെന്നുനിയമം.

4 "യതോവാചോ"ത്യാദിശ്രുതി, പരനെ വാ–
ച്യാതിഗതനായ്–
സ്തുതിക്കുന്നാ,പക്ഷംപുനരിവിടെയുംചേർന്നിടുകയാൽ;
ഇതെല്ലാം സൽപാഥോനിധിയിലുയരും
വീചിനിരതാ–
നതേ, "സർവ്വംബ്രഹ്മേ"ത്യുപനിഷദഭി–
പ്രായവുമതാം.

5 ഖരകിരണസകാശേ വൻതമസ്സെന്നവണ്ണം
പരവെളിയിലിരിക്കാ വിഷ്ടപാലേഖ്യജാലം;
പരമമതമിതത്രേ; പാകമാകാതവർക്കായ്
മറകൾ ഭുവനസൃഷ്ടിപ്രക്രമം ചൊന്നതാമേ.

* വിവരണം അവസാനം.

# 7. മുക്തികോപനിഷൽ പരിഭാഷ

## I

* സാധന വിചാരപദ്യം

1 സാധനം നാലെഴും ശ്രദ്ധാ–
യുക്തന്മാരായ പൂരുഷർ
കൈവല്യേച്ഛുക്കളായ്ക്കയ്യിൽ
കാഴ്ചദ്രവ്യമെടുത്തുപോയ്.

2 കുലീനനായ് ശ്രോത്രിയനായ്
സർവ്വഭൂതേഷ്ടദായിയായ്
കരുണാനിധിയായ്ശാസ്ത്ര–
വാത്സല്യഗുണവാന്മമായ്.

3 "വസിക്കും സദ്ഗുരുവിനെ
വഴിപോൽ പൂജ ചെയ്തുടൻ
നൂറെട്ടുപനിഷത്തും ത–
ന്മുഖത്തുന്നു പഠിക്കണം".

4 "ശ്രവണം, മനനം, പിന്നെ
നിദിദ്ധ്യാസനമെന്നിവ
നിരന്തരം ചെയ്തുകൊണ്ടു
പ്രാരബ്ധക്ഷയവേളയിൽ".

5 "ഘടനാശത്തിലാകാശം
പോലെ ദേഹത്രയത്തെയും
വെടിഞ്ഞു, പരിപൂർണ്ണാത്മ–
വടിവായ് മുക്തരാം ദൃഢം".

6 "വിദേഹമുക്തിയായീട്ട–
മിതിനെത്തന്നെയേവരും
കൈവല്യമെന്നുമോതുന്നു;
രണ്ടും പാർക്കിലൊരർത്ഥമാം.

---

* ഉപനിഷത്ശാന്തിപാഠപ്രസ്താവാനന്തരം മാരുതിക്കു ശ്രീരാമചന്ദ്രൻ ഉപദേശിക്കുന്നതു്. അർത്ഥം ഒടുവിൽ.

7 ഇതു പോൽബ്രഹ്മലോകസ്ഥ–
രാത്മഭ്രുവിങ്കൽ നിന്നുതാൻ
വേദാന്തശ്രവണം ചെയ്തു
ധാതാവോടൊത്തു മുക്തരാം.

8 അതുകൊണ്ടേവനും മോക്ഷ–
കാരണം ജ്ഞാനമൊന്നുതാൻ.
സാംഖ്യയോഗോപാസ്തി, കർമ്മ–
മിവയാൽ മുക്തികൈവരാ''.

9 ''ഇതുവേദാന്തസാരാർത്ഥ–
പ്രതിപാദകമായിടും
നൂറെറട്ടുപനിഷത്സാര–
മാണെന്നേവരുമോർക്കണം''.

# II

1 * ശാസ്ത്രത്തിനൊത്ത, തല്ലാത്ത–
തിത്ഥം രണ്ടുണ്ടു പൗരുഷം
ശാസ്ത്രീയം ശുഭദം, മറേറ–
തെത്രയും നാശഹേതുവാം.

2 ലോക ശാസ്ത്ര ശരീരോത്ഥ–
മാകും ത്രിവിധവാസന
ലോകക്കാത്മാനുഭ്രുതിക്ക
പാകക്കേടുളവാക്കിടും.

3 വാസനാനിവഹം രണ്ടാ–
ണസത്തും സത്തുമിങ്ങനെ;
നീ സദ്വാസന ശീലിച്ചു
വസിക്കിലതുകൊണ്ടുതാൻ.

4 ഈശനാമെൻപദം നേരേ
വേശിച്ചീടുമതെന്നിയേ
അശുദ്ധസേവിയായീടിൽ
വശം കെട്ടവശായിടും.

* മാരുതിയുടെ ചോദ്യത്തിനു വീണ്ടും ശ്രീരാമചന്ദ്രൻ പറയുന്നു.

5 പൂർവ്വജന്മോപാർജ്ജിതമാം
ദുർവ്വാസന, മരുൽസുത!
സർവ്വപ്രയത്നമതിനാൽ
നിർവ്വാസിച്ചീടണം ഭവാൻ.

6 തരത്തിൽ സദസന്മാർഗ്ഗം
ചരിക്കും വാസനാനദി
തിരിക്ക ശുഭമാർഗ്ഗത്തിൽ
പൗരുഷത്തിൻ ബലത്തിനാൽ.

7 അശുഭത്തിൽ പതിച്ചാകി–
ലാശുമററതിലാക്കണം;
അശുഭത്തിങ്കേന്നു വിട്ടാൽ
ശുഭത്തിൽ ചെന്നു നിന്നിടും.

8 സൽപഥം വിട്ടൊഴിഞ്ഞെന്നാ–
ലപ്പോളിതരമാന്നിടും;
ചിത്തബാലനെ ലാളിക്ക
നിത്യം പൗരുഷമൊന്നിനാൽ.

9 അഭ്യാസപാടവാലെപ്പോഴം
ലഭ്യമാം വാസനോദയം,
അഭ്യാസസാഫല്യമപ്പോ–
ളുത്ഭവിച്ചു, പരന്തപ!

10 സന്ദേഹിക്കില്ലമൊട്ടേറെ–
സ്സദ്വാസന വളത്തണം;
സദ്വാസനാധിക്യമാക്കും
നിർദ്ദോഷം തന്നെ,മാരുതേ!

11 ജ്ഞാനം, വാസനതൻനാശം,
മനോനാശം, മഹാമതേ!
ഒന്നായിവ ചിരം ശീലി–
ച്ചെന്നാൽ സിദ്ധിലഭിച്ചിടും.

12 എന്നുമീമൂന്നുമൊന്നിച്ചു
നന്നായ് ശീലിച്ചിടായ്കിലോ,
ഒന്നോടെ നൂറുവർഷങ്ങളും
ചെന്നാലും പദമാന്നിടാ.

13 ഓരോന്നായ് വളരെക്കാലം
പരിശീലിച്ചുകൊൾകിലും,
മന്ത്രാക്ഷരം താറുമാറായ്
മന്ത്രിക്കും പോലെ, നിഷ്ഫലം.

14 നീണ്ടാൾ മൂന്നും പഴക്കീടിൽ
ഘനഹൃദ്ഗ്രന്ഥിയാകവേ,
മൃണാള ഖണ്ഡനത്തിങ്കൽ
ഗുണംപോലെ, നുറുങ്ങിടും.

15 പല ജന്മങ്ങൾ ശീലിച്ചാ-
ച്ചുല സംസാര വാസന
തുലകില്ലഭ്യാസ യോഗം
ചിലനാൾ ചെയ്യിടായ്കിലോ.

16 തിരിച്ചറിവൊടൊത്തുള്ള
പൗരുഷം കൊണ്ടു, സൗമ്യ! നീ
ദൂരെബ്ഭോഗേച്ഛ തള്ളീട്ടു
ചേരുകീ മുന്നൊട്ടും സദാ.

17 ചിത്തം വാസനയോടൊത്താൽ
ബദ്ധം, നിർവ്വാസനം മനം
മുക്ത,മീവിധമോതുന്നു
യുക്തിയുള്ളഭിയുക്തരും.

18 മാനസം വാസനാദോഷ-
ഹീനമാക്കുക, മാരുതേ!;
സത്യസമ്യക്ചിന്തനത്താൽ
ചിത്തവാസനയററുപോം.

19 ചിത്തം വാസന വിട്ടെന്നാൽ,
കത്തും ദീപം കണക്കിനെ,
നിത്യവും ശമമോടൊത്തു
വർത്തിക്കും, കപിസത്തമ!

20 സംസ്ക്കാരാപേതമുററുള്ളം
ചിൽക്കാമ്പാമെന്നിലൂന്നുവോർ
ഓക്ക, സച്ചിൽ സുഖാകാര-
മൊക്കും ഞാൻ തന്നെയെന്നു നീ.

21 സമാധികാര്യങ്ങളെല്ലാ–
മമാന്തത്തിൽ കഴിക്കിലും,
സമാചരിക്കിലും, *സർവ്വ–
കാമൻ സന്മതി മുക്തനാം.

22 കർമ്മാകർമ്മം, സമാധാന,–
മമ്മട്ട ജപമീവക
സംമൃഷ്ടസംസ്ക്കാരവാനു–
ച്ചമ്മാതന്നെന്നു തേറുക.

23 തനുവാസനമായീടും
മൗനംതാൻ പരമം പദം.
നിരുദ്ധവൃത്തിയായീടും
മിന്ദ്രിയം വിഷയങ്ങളിൽ

24 സ്വതേ പ്രവർത്തിപ്പു, പൂർവ്വ–
വാസനാബലമൊന്നിനാൽ.
പററററുദാസീനദൃഷ്ടി
വസ്തുവിൽ പതിയും വിധം

25 കൃത്യങ്ങൾ ചെയ്യുന്നു ധീര–
ചിത്തനാസക്തിയെന്നിയേ;
ഉള്ളടങ്ങിയൊരേമട്ടിൽ–
ബ്ഭാവബോധം സ്ഫുരിക്കുകിൽ.

26 മുനിമാരതിനെത്തന്നെ
ചൊല്ലും വാസനയായ്,കപേ!;
പലേകാലം പഴകിയ
പദാർത്ഥധ്യാനമൊന്നിനാൽ

27 കലങ്ങുമുള്ളം ജനന–
ജരാമരണ മൂലമാം.
സംസ്ക്കാരാൽ പ്രാണവിസ്പന്ദം,
സ്പന്ദാൽ സംസ്ക്കാരമിങ്ങനെ

---

* ആപ്ത (സർവ) കാമൻ; ''സർവകാമഃ സർവരസഃ'' എന്നു ശ്രുതി.

28 ബീജാങ്കുരക്രമാൽ രണ്ടും
ചേതസ്സിൻ ഹേതുവായ് വരും.
മനശ്ശാഖികൾ സംസ്കാര–
പ്രാണസ്പന്ദങ്ങൾ രണ്ടുതാൻ

29 വിത്തി, തിൽക്ഷതിയൊന്നിനു
പററിയാൽ രണ്ടുമററുപോം.
പററററവൃത്തി, സംസാര–
ത്തോററത്തിൻ പരിവജ്ജനം

30 ദേഹാന്തചിന്തയിവയാൽ
ദഹിച്ചീടുന്നു വാസന,
വാസനാതാനവാൽ ചിത്തം
നിസർഗ്ഗ നിലവിട്ടിടും.

31 മനസ്സു വാസനാഭാവാൽ
മനനം വിട്ടിരിക്കിലോ,
തനിച്ചുശാന്തി നൽകുന്ന
മനോന്മനി കരസ്ഥമാം.

32 അജ്ഞനായ്, തൽപദത്തെ നീ–
യറിഞ്ഞീടാത നാൾവരെ
ഗുരുശാസ്ത്രപ്രമാണങ്ങൾ
നിരൂപിച്ചർത്ഥമോർക്കുക.

33 ജ്ഞാനമാന്ദ്യാധിയററാത്മ–
പാകം വന്നോരനന്തരം
ശാസ്ത്രാദിനിഷ്ഠം മുൻചൊന്ന
ശുഭ്രവാസനയും വിടാം.

34 സരൂപാരൂപമായ് രണ്ടു
തരമുണ്ടു മനോലയം;
സരൂപം ദേഹമുക്തന്നു–
മരൂപം മേൽ വിദേഹന്നും,

35 ഇതിൻനാശക്രമത്തെ നീ
സാദരംകേൾക്ക,മാരുതേ!
മൈത്ര്യാദിഗുണമാന്നെപ്പോ–
ളുല്ലസിക്കുന്നുമാനസം.

36 അപ്പോഠം ശാന്തിലഭിച്ചീട്ട–
മല്പവുംവേണ്ടസംശയം;
പുനരുത്പത്തിതൻബീജ–
മററതാമീമനഃസ്ഥിതി.

37 ജീവന്മുക്തിപദംനേരേ
കൈവന്നോർക്കുള്ളതായിട്ടും
ജീവന്മുക്തദശമായോരീ
മനോനാശം സരൂപമാം.

38 വിദേഹമുക്തനിൽകാണ്മു
തരൂപാഖ്യമനോലയം;
പലപല്ലവവുംകൊമ്പും
ഫലവുംനാമ്പുമാന്നതായ്

39 വിലസുംഭവവൃക്ഷത്തിൻ
നിലമാനസവേരിലാം;
സങ്കല്പമത്രേ ചേതസ്സു;
സങ്കല്പത്തെയറുത്തുനീ

40 സംസാരവൃക്ഷോച്ഛേദാർത്ഥം
സംഹരിക്ക മനസ്സിനെ
ഉപായമൊന്നേ തൻചിത്ത–
മപക്ഷയമടഞ്ഞിടാൻ.

41 മനോജനിയനർത്ഥംതാൻ,
മനോനാശംമഹോദയം;
ജ്ഞാനിക്കുണ്ടാം മനോനാശം;
മനസ്സജ്ഞനു ശൃംഖല.

42 ഏകതത്ത്വവിചാരാതി–
രേകാൽചിത്തജയംവരെ
അകമേ നടമാടുന്നു
സംസ്കാരം,നിശിഭൃതവൽ.

43 ശോഷിപ്പിച്ചുണ്മദാടോപം
ഹൃഷീകാരിയെവെല്ലുകിൽ,
വിഷയാശ നശിക്കുന്നു,
തുഷാരേ നളിനീസമം.

44 വിചാരനിരതൻ നിത്യ-
മൊരേയാസന സംസ്ഥനായ്
കരംഞെരിച്ചുമംഗങ്ങൾ
പരം തമ്മിലുരുമ്മിയും.

45 പൽകടിച്ചും പലേമട്ടു
പണിപ്പെട്ടാദ്യവേളയിൽ
വല്ലവാറും ജയിക്കേണം
നില്ലാത നിജ മാനസം.

46 ശ്രേഷ്ഠോപായം ഗ്രഹിക്കാതെ
പാട്ടിലാകില്ല മാനസം;
തോട്ടിയെന്യേ മദം കൊണ്ട
കാട്ടാനയമരാത്തപോൽ.

47 അദ്ധ്യാത്മവിദ്യാവിജ്ഞാനം,
സാധുസംസേവനം, തഥാ
സംസ്ക്കാരമാർജ്ജനം, പ്രാണ-
സ്പന്ദത്തിൻ പ്രതിരോധനം.

48 മനോജയത്തിനുള്ളോരു
മഹോപായങ്ങളീവക;
ഈയുപായങ്ങളുള്ളപ്പോൾ
ഹഠത്താലുള്ളടക്കുവോർ

49 വിളക്കണച്ചിരുട്ടത്തു
വസ്തു തേടും 'കറങ്ക'ലാൽ;
ഹഠം കൊണ്ടു മനം വെൽവാൻ
തുടങ്ങും മൂഢബുദ്ധികൾ

50 മത്തഹസ്തീന്ദ്രനെക്കെട്ടാൻ
കൊതിക്കും ബിസതന്തുവാൽ.
വൃത്തിവല്ലികളോടൊത്ത
ചിത്തമാം പാദപത്തിന്

51 വിത്തുരണ്ടാ,ണറ്റവസ്തു-
പ്രത്യയം, പ്രാണസംക്രമം;
നിലയെങ്ങുമെഴും സംവി-
ത്തുലയും പ്രാണകമ്പനാൽ.

52 മനസ്സേകാഗ്രമായീടിൽ
ജ്ഞാനമപ്പൊഴുദിച്ചിടും.
അതിൻ സാധനമാം ധ്യാനം
വിധിപോൽ ചൊല്ലിടുന്നു മേൽ.

53 ലയചിന്താക്രമത്താലേ
വിക്ഷേപങ്ങളറുത്തഥ;
പരിശേഷിച്ച ചിന്മാത്ര-
സുഖരൂപം സ്മരിക്ക നീ.

54 അപാനൻ നിന്ന പിൻ പ്രാണ-
നകത്തുദയമാംവരെ
അന്തഃകുംഭകകാലം താ-
നറിയുന്നിതു യോഗികൾ.

55 പ്രാണൻ പുറം ചേർന്നപാനൻ
ജനിച്ചില്ലായിടുള്ളലം
പൂർണ്ണമായ സമാവസ്ഥ
തന്നെയാം ബാഹ്യകുംഭകം.

56 ഞാനെന്ന ബുദ്ധിപോയ്ബ്രഹ്മം-
താനെന്നുള്ളേകഭാവന;
സമ്യഗ്ദ്ധ്യാനപ്രകർഷത്താൽ
സംപ്രജ്ഞാതസമാധിയാം.

57 ആനന്ദദായിയാം വൃത്തി-
ജ്ഞാനമററ മനഃസ്ഥിതി;
ആമോദം യോഗികൾക്കേകു-
മസംപ്രജ്ഞാതനാമകം.

58 മുനിഭാവ്യം 'പ്രഭോ, ബുദ്ധി,
മനശ്ശൂന്യം', ചിദാത്മകം
ഇതല്ലല്ലെന്നു ചെല്ലുമ്പോൾ
ദ്യോതിപ്പോന്നിസ്സമാധിയാം.

59 ശിവസ്വരൂപമായുള്ളം
പുറവും തികവുററതായ്
വിധിക്ക നേരേ യോജിച്ചോ-
രിസ്സമാധി യഥാർത്ഥമാം.

60 ദൃഢഭാവനയാൽ മുൻപി-
ന്നോക്കാതെയൊരു വസ്തുവെ
ഗ്രഹിക്കിലതിനെത്തന്നെ
ചൊല്ലും വാസനയെന്നിഹ.

61 ഒന്നിനെത്തന്നെയുററുള്ളി-
ലൂന്നിടുന്നോൻ, കപീശ്വരാ!
അനന്യവാസനാവാനാ-
യതിൻ ഭാവമടഞ്ഞിടും.

62 ഈനിലയ്ക്കെത്തിയോനും തൻ
വാസനാഹൃതചിത്തനായ്
* ഏതോ കണ്ടതു സദ്വസ്തു-
വെന്നോർത്തങ്ങു പകച്ചുപോം.

63 ദുർദൃഷ്ടിയുന്മദാലെല്ലാം
ഭ്രാന്തമായ് കണ്ടിടും വിധം
വാസനാവേഗഭേദത്താൽ
സ്വരൂപസ്ഥിതിയററിടാ.

64 ശുദ്ധം, മലിനമെന്നേവം
സിദ്ധമാം വാസനാദ്വയം;
പ്രഥമം ജനിപോക്കീടും,
ദ്വിതീയം ജന്മഹേതുകം.

65 അജ്ഞാനപൂർണ്ണാകൃതിയാ-
യഹന്താസ്ഫൂർത്തിയാർന്നതായ്,
ഭാവിജന്മ പ്രഭവമായ്
ചൊൽവൂ മലിനയേ ബുധർ.

66 വറുത്ത വിത്തുപോൽ, ഭാവി-
പ്പിറപ്പിൻ മുള മുററുമേ
അറുത്തുതള്ളി നിന്നീടും
സ്ഥിരസ്ഥിതിയനുത്തമം.

---

* "പടാദ്ഘടമുപായാതി-ഘടാച്ഛകടമുത്കടം
ചിത്തമർത്ഥേഷു ചരതി-പാദപേഷ്വിവ മർക്കടഃ"-എന്നപോലെ ഉദ്ദാലകനു സംഭവിച്ച കലക്കങ്ങളും പിന്നീടു സമാധിയിലുണ്ടായ തമഃപ്രകാശാദി ദർശനവും മററും ഇവിടെ അനുസന്ധേയമാണ്.

67 സർവ്വശാസ്ത്രകഥാകന്ഥാ–
ചർവ്വണം, മാരുതേ! വൃഥാ;
ഉള്ളിലുള്ളൊളിക്കാണ്മാനായ്
നല്ലപോൽ വേല ചെയ്ക നീ.

68 ദർശനാദർശനം തള്ളി
സ്വയം കേവലരൂപനായ്
ബ്രഹ്മവിത്തായി വർത്തിപ്പോൻ
ബ്രഹ്മം തന്നെ, കപീശ്വര!

69 മറനാലൊടു ശാസ്ത്രങ്ങൾ
കുറതീർത്തു പഠിക്കിലും
അറികില്ലാത്മതത്വം, നൽ–
ക്കറിയെദ്ദർവ്വിയെന്ന പോൽ.

70 ഏററം സ്വദേഹദുർഗന്ധാൽ
വെറുപ്പേല്ക്കാത്ത മർത്ത്യന്ന്
വിരക്തി വരുവാനന്യ–
മുരച്ചീടുന്നതെന്തുവാൻ!

71 ദേഹമേററമശുദ്ധം താൻ
ദേഹിയോ ബഹുനിർമ്മലം
രണ്ടിന്നുമുള്ളന്തരത്തെ–
ക്കണ്ടീടിൽ ശൗചമാക്കിതിൽ?

72 വാസനാബന്ധമേ ബന്ധം;
വാസനാഹതി മോക്ഷമാം;
സംസ്കാരംസംത്യജിച്ചിട്ടു
പോകേണം മോക്ഷകാംക്ഷയും.

73 ചിത്തദുർവിഷയാസക്തി–
യാദ്യം തള്ളീട്ടു പിന്നെ നീ
മൈത്ര്യാദി സദ്വാസനയെ
നിത്യം ശീലിച്ചുകൊള്ളുക.

74 വൃത്തിയായതിലൊന്നാലും
പററൽ കൂടാതെ ശാന്തനായ്;
സമസൗഹൃദനായാത്മ–
മാത്രവാസനനാക നീ.

75 ഇതിനേയും മനോബുദ്ധി-
സമേതം സംത്യജിച്ചഥ.
ശേഷസ്ഥിരസമാധാന-
നായ്മൽ ഭാവംഭജിക്കുക.

76 ശബ്ദാദിയായ വിഷയങ്ങളെഴാതെയെന്നും
സദ്ഭാവമോടു കലനാമവിഹീനമായി
വർത്തിക്കുമവ്യയമതാം മമപൂജ്യരൂപം
നിത്യം, സമീരണകുമാര, ഭജിച്ചുകൊൾക!

77 ദൃഗ്രൂപമായ് കലനവിട്ടു വിയത്തിനൊപ്പം
വ്യാപിച്ചു നാശരഹിതം നിയതം വിളങ്ങും
രണ്ടററകാരണപരംപൊരുളാണു ഞാനെ-
ന്നുള്ളററുണർന്നഖിലബന്ധവിമുക്തനായോം.

78 തെല്ലും സ്വതേ വിഷയബാധപെടാതെശുദ്ധ-
സാക്ഷിസ്വരൂപനില പൂണ്ടൊരുമാററമെന്യേ;
എങ്ങും നിറഞ്ഞമരുമപ്പരിപൂർണ്ണബ്രഹ്മ-
മാകുന്നു ഞാനിതിമുറയ്ക്കു നിനച്ചുകൊൾക.

79 ഉൽപത്തി, മൃത്യു, ജരയെന്നിവയെന്നിയെങ്ങും
വ്യാപിച്ചു കാര്യമൊടു കാരണവും കടന്നു്
സത്തായ് സ്വയം വിലസിടും പരിശുദ്ധനാം ഞാൻ
നിത്യാതിതൃപ്തനിതി ഭാവന ചെയ്തുകൊൾക!

80 ജീവന്മുക്തി പദം വിട്ടു
നിജദേഹാന്തവേളയിൽ
വിദേഹമുക്തിയാർന്നീടു-
മനക്കം നിന്ന കാററുപോൽ.

# 8 പഞ്ചദശി – ഭാഷാഗാനം

ശിഷ്യാജ്ഞാനഗരഗ്രാസ–കർമ്മണാനവർത്ഥനാമകം
നീലഗ്രീവയതീന്ദ്രം മ–ദ്ദേശികേശം തമാമ്യഹം.

ശ്രീമദദ്വൈതാമൃതമാസ്വാദിച്ചക്ഷയമാം
ധാമത്തിലനാരതമാനന്ദിച്ചരുളുന്ന
മാമകസദ്ഗുരുവാം ശ്രീനീലകണ്ഠതീർത്ഥ–
സ്വാമിതൃപ്പാദങ്ങൾക്കു സാഷ്ടാംഗനമസ്കാരം.
കല്മഷധ്വാന്തപൂരകർമ്മസാക്ഷിയായ്, പുന–
ർജ്ജന്മനാശാദിദുഃഖബീജമാം കർമ്മപാശം
ഉന്മനീയായമണ്ഡലാഗ്രംകൊണ്ടറുത്തോരു–
ചിന്മാത്രസ്വരൂപനാം യോഗിയായ്, ചതുശ്ശാസ്ത്ര–
മർമ്മങ്ങൾകണ്ട മഹാപണ്ഡിതവരേണ്യനായ്,
വൻമോഹമകലത്തുപോംമാറു വേദസാര–
മുണ്മയിലെനിക്കറിയിച്ചതന്നെപ്പൊഴുതും
മന്മനഃ കർണ്ണികയിൽ ശോഭിക്കും ഗുരുരൂപ–
നിർമ്മലബ്രഹ്മംതന്നെ ഞാനെന്നബോധത്തോടും;
ബ്രഹ്മവിദ്വരൻ വിദ്യാരണ്യർ ഷട്പ്രകരണം
നിർമ്മിച്ചതോടൊൻപതു ഭാരതീതീർത്ഥർചേർത്തു
ചെമ്മേതീർത്തോരു പഞ്ചദശിയെത്തുഞ്ചഗുരു–
തന്മൊഴിവഴിഭാഷയാക്കുന്നേൻ; ഇതിലുള്ള–
തിന്മകളപകപസാധാരണമെന്നുകണ്ടു
നിർമ്മത്സരന്മാരാകും സുധികൾ പൊറുത്തെല്ലാ–
മേന്മയുമിതിനുണ്ടാകാനനുഗ്രഹിക്കണം.
ഇമ്മട്ടു വിദ്വജ്ജനദുഷ്കരമായീടുന്ന–
കർമ്മത്തിലുദ്യുക്തനായെന്നുള്ളതിവനുടെ–
യുണ്മദമല്ല, ഗുരുവരുളാലത്രേ, യൊന്നു–
മിമ്മഹിതന്നിൽ സാധ്യമല്ലാതെയില്ല, സർവ്വ–
സമ്മതിപോലും ലഭിക്കായ്‌വരും ഗുരുവിൻെറ
കണ്മുനക്കളികൾക്കലാക്കായി വന്നീടുകിൽ.

ഇമ്മതിനിശ്ചയത്തോ,ടേവക്കും സനാതന-
ശർമ്മസാധനമിതു ചൊല്ലുന്നു കില്ലെന്നിയേ.

## പ്രകരണം. 1

### പ്രത്യക്'തത്ത്വ വിവേകം

ഉൽക്കടകാരേ്യാൽക്കരകക്ശമഹാമോഹ-
നക്രനിഗ്രഹമാകും മുഖ്യവൃത്തികൈക്കൊണ്ടു
ചിത്'ക്കലാവിലാസി ശ്രീ ശങ്കരാനന്ദാഹ്വയ-
സദ്'ഗുരുപദാംബുജം വീണുകൈവണങ്ങുന്നേൻ.
'ശംകരോതി'യെന്നുള്ള വ്യുത്'പാദനം വഴിക്കു
ശംകരപദത്തിനാനന്ദദനെന്നിങ്ങർത്ഥം.
ആനന്ദദായി, പരപ്രേമത്തിനാധാരമാ-
മാനന്ദാകാരൻ പരൻ പ്രത്യഗാത്മാവുതന്നെ.
തദ്രൂപനായ ഗുരുവെന്ന ഭാവവുമേവം
സിദ്ധിക്കുന്നിവിടെയെന്നറിഞ്ഞുകൊണ്ടീടണം.
അഷ്ടൈശ്വര്യാദിലാഭം ശ്രീശബ്ദാൽ വ്യഞ്ജിപ്പിച്ചി-
ട്ടിഷ്ടമേകാനദ്ദേഹം ശക്'തനെന്നും കാണിച്ചു.
പിന്നെ, ശ്ശംകരാനന്ദശബ്ദ,മിഗ്രന്ഥത്തിലെ
വണ്ണ്യ്യം ജീവബ്രഹ്മൈക്യമാണെന്നും, 'സവിലാസ'-
മെന്നാദിയാലനർത്ഥനിവൃത്തിരൂപമോക്ഷം
തന്നിതിൻ പ്രയോജനമെന്നും സൂചിപ്പിക്കുന്നു.
പരിചിൽ ഗുരുസേവ ചെയ്തു രാഗാദിയററ
പരിശുദ്ധാശയരാണിശ്ശാസ്ത്രം പഠിക്കുവാൻ
അധികാരികളെന്നായടുത്ത പദ്യംകൊണ്ടു
പ്രതിബോധിപ്പിക്കുന്നു ഭംഗ്യന്തരത്തിലിഹ.
തന്തിരുവടിയുടെ പാദപങ്കജദ്വന്ദ്വ-

സന്തതംസേവാപരിപാവനചിത്തന്മാർക്ക
ചന്തമോടറിവാനായ് തത്വത്തിൻ വിവേചന-
മന്തരമകന്നിങ്ങു ചെയ്തുകൊണ്ടീടുന്നു ഞാൻ.
തത്വമെന്നിഹ ചൊല്ലിവച്ചതു പരമാത്ഥ-
വസ്തുവാം സാക്ഷിചൈതന്യത്തെയാണായതിനെ
ശുദ്ധതോന്നലായുള്ള ദൃശ്യജാതത്തിൽനിന്നും
വ്യത്യസ്തമെന്നു കാട്ടുന്നതു തത്വവിവേചനം.
കണ്ണാടി വസ്തുവാതില്ല കാഴ്ചയെന്നിരുന്നാലും
കണ്ണാടിയല്ല കണ്ടീടുന്നതെന്നതുപോലെ,
ഇന്ദ്രിയവർഗ്ഗം മനസ്സെന്നിവ വിജ്ഞാനത്തി-
ന്നൂന്നായിനിന്നീടിലുമറിവല്ലവയൊന്നും.
അവയുമവയുടെ വിഷയങ്ങളായ്കാണും
സർവ്വവുമറിയപ്പെട്ടീടുന്ന വകയത്രേ.

അറിവീവകയിൽ നിന്നന്യമായേകമായി-
ച്ചെറുതുമൊരുഭേദം കൂടാതെ ശാശ്വതമായ്
പരിശോഭിപ്പോന്നെന്നു മൂന്നവസ്ഥകളേയും
പരിശോധിച്ചു തെളിയിക്കുന്നിതൊന്നാമതായ്.

ഉണർന്നിരിക്കുമ്പൊഴുതറിയും ശബ്ദം, സ്പർശം,
മണമെന്നാദിയായ വിഷയങ്ങളോരോന്നും
ഒന്നുപോലല്ല മറ്റൊന്നെന്നിരിക്കയാലവ
ഭിന്നഭിന്നമായ്തന്നെ വത്തിച്ചുകൊണ്ടീടുന്നു.
അവററിൽനിന്നുവേറേയായിട്ടുനിന്നീടുന്നോ-
രവറ്റെയറിഞ്ഞീടുമറിവു നിരൂപിച്ചാൽ
ഏകരൂപമായ്ത്തന്നെ വിളങ്ങുന്നതുമൂല-
മേതുമേഭേദമിതിനില്ലെന്നു സിദ്ധമല്ലോ.
ശബ്ദത്തെയറിയുന്നബോധമാമതേവിധം
മററുരൂപാദികളെ വിഷയീകരിപ്പതും.
അല്ലെങ്കിൽ, മാമ്പഴത്തെ മണത്ത ഞാൻ തന്നതിൻ-
നല്ലമാധുര്യം സ്വദിച്ചെന്നേവം തോന്നിക്കൂടാ.

ഒരുവനനുഭവിച്ചുള്ളതതറിയാത്ത
പരനെങ്ങനെയനുസന്ധാനം ചെയ്തീടുന്നു?.
അതിനാൽ വിഭിന്നമാംവിഷയങ്ങളെക്കൊണ്ടു-
മറിവേകമാണെന്നിച്ചൊന്നതിൻ വിശദാർത്ഥം.

അവസ്ഥാന്തരത്തിലുമീയുക്തിനടത്തീട്ടാ-
യവയെയറിയുന്നൊരറിവുമീയറിവും
അവിഭേദമായൊന്നായെന്നുമേ നില്പതെന്നു
വിവരിക്കുവാനുപക്രമിക്കുന്നിപ്രകാരം.

സ്വപ്നമാംദശയിലുമീവിധമല്ലോ ഞായ-
മല്പമാമൊരുഭേദമുള്ളതും ചൊല്ലീടുവൻ.
സ്വപ്നവേളയിലറിയപ്പെട്ടീടുന്നതെല്ലാ-
മപ്പൊഴേനശിച്ചുപോം, ജാഗ്രത്തിലെന്നാകിലോ
പില്പാടുംബഹുകാലം നിലനില്പതായ് തോന്നു,-
മിപ്രകാരമേ ഭേദംരണ്ടിനും കാണ്മാനുള്ളൂ.

ആകയാൽ ജാഗ്രത്സ്വപ്നബോധമോ നിരൂപിക്കി-
ലൈകരൂപ്യത്താലേതും ഭിന്നമായുള്ളോന്നല്ല.

സുഷുപ്തികൈവിട്ടുണർന്നീടുന്ന പുരുഷനാ-
സുഷുപ്തിയതിങ്കൽത്താൻ ലയിച്ചുകിടക്കയാൽ
ഒന്നുമേ തനിക്കപ്പോളറിയപ്പോകാതായി-
തെന്നൊരു ബോധം സ്മൃതിരൂപമായുണ്ടാമല്ലോ.

ഒരിക്കലെനുഭവിച്ചുള്ളതല്ലാതെ പിന്നെ
സ്മരിക്കാൻ കഴികയില്ലാക്ക,മാകയാലിഹ
താദൃശസ്മൃതിയുമപ്പോഴെഴുമജ്ഞാനത്തെ
വേദനം ചെയ്കമൂലം ജാതമായുള്ളോന്നത്രേ.

എന്നതുകൊണ്ടാവിധമിരിക്കുമജ്ഞാനമ-
ങ്ങെന്നുമേ സുഷുപ്തിയിലറിയപ്പെടുന്നിതു.
ആവിധ ബോധമജ്ഞാനത്തിങ്കൽ നിന്നുഭിന്നം
കേവലബോധത്തിങ്കൽ നിന്നുവേറല്ലതാനും

സ്വപ്നത്തെയറിഞ്ഞുള്ളോരറിവിങ്ങോർത്തു കണ്ടാൽ
സ്വപ്നഭിന്നമാം, ബോധഭിന്നമല്ലെന്നപോലെ,
ഇക്കണക്കവസ്ഥകൾ മൂന്നിലുമറിവൊന്നായ്-
നില്ക്കുംപോ,ലന്യ ദിവസത്തിലും, പോകുംവരും,
മാസ, വത്സര, യുഗ, കല്പകാലങ്ങളിലും
ഭാസിച്ചുകൊണ്ടീടുന്നിതേകരൂപമായ്ത്തന്നെ.
ഏകമായിരിക്കുമീജ്ഞാനമോ മാററമററ-
താകയാലുദിപ്പതില്ലസ്തമിപ്പതുമില്ല.
ഉത്ഭവനാശങ്ങളേശായ്കയാൽ, നിത്യമാമി-
തപ്രമേയമായ് സ്വപ്രകാശമായ് ശോഭിക്കുന്നു.
അറിയപ്പെടും വക വിഷയീകരിക്കയൊ-
ലറിവുള്ളതായ് സ്വയമേവ സിദ്ധിച്ചീടുന്നു.
അഥവാ ബോധ്യാപേക്ഷയെന്തിനു, ബോധസത്ത-
യപരോക്ഷമായെല്ലാവരിലും സ്ഫുരിക്കുന്നു.
അതുകൊണ്ടോതീ സ്വയം ജ്യോതിസ്സെ,
നന്യഭാസ്യ-
ജഡപദാർത്ഥങ്ങൾ പോലല്ലാത്തതെന്നും മററും.
വ്യതിരേകോദാഹരണങ്ങളാലിസ്സ്വരൂപ-
സ്ഥിതിയെശ്ശാസ്ത്രങ്ങളിൽ വിവരിച്ചിരിക്കുന്നു.
അങ്ങനെ സമ്മതിക്കാ,മെങ്കിലുമീ ബോധത്തെ-
യെങ്ങനെ നിത്യവസ്തുവെന്നായിസ്സമർത്ഥിക്കാം.?
അല്പകാലസ്ഥദേഹഗതമാം ബോധം, യുഗ-
കല്പകാലത്തും നിൽക്കുവോന്നെന്നു ചൊല്ലീടാമോ?
എന്നൊരുശങ്കയിവിടങ്കുരിച്ചീടാ, മതു-
മൊന്നോർത്തുനോക്കീടുകിലന്നേരമകന്നുപോം.
ദേഹത്തെ'യിതെന്നു' കണ്ടീടുന്നതായ ബോധം
ദേഹത്തിൽ നിന്നുഭിന്നം; തജ്ജന്യമാകയില്ല.
ദൃശ്യത്തെയറിഞ്ഞീടും തദ്വ്യതിരിക്തമായ
ദൃക്കു ദൃശ്യത്തിനുള്ളിലെന്നു ചൊന്നീടാവതോ.

ജാതിയാൽ വ്യത്യസ്തമാം ജഡവസ്തുവിൽനിന്നു
ജാതമാവില്ല ജീവനെന്നു, മായത്തുമൂലം
സ്വേദജമെന്ന ചൊല്ലിനർത്ഥമില്ലെന്നും മററും
നൂതനശാസ്ത്രം പ്രായോഗികമായ് സ്ഥാപിക്കുന്നു.
ദേഹനാശത്തിൽ ബോധമില്ലല്ലോ,യെന്നു ചൊല്ലിൽ
ദേഹപാതത്തിനൊരു സാക്ഷിയബ്ബോധമെന്യേ
അന്യന്റെ ബോധം സാക്ഷിയെന്നാ,
ലബ്ഭാവംസ്വയ-
മാന്നിടാത്തവൻ നേരേയെങ്ങനതറിയുന്നു.
ഒരുവൻകാണും സ്വപ്നത്തിന്നുണന്നിരിക്കുന്ന
പരനെങ്ങനെ സാക്ഷിയായീടും നിരൂപിച്ചാൽ?
എന്നപോലേകന്റെയത്യന്തവിസ്മൃതിസ്ഥിതി
പിന്നൊരാറാക്കുള്ളവണ്ണം കാണുവാൻ കഴിവുണ്ടോ?
തന്നെപ്പോൽ, ദേഹഭാവബോധവാനല്ല മൃത-
നെന്നതിൽക്കവിഞ്ഞവനെന്തുവാദിപ്പാനുള്ളൂ?
ദേഹഭാവന വിട്ടാൽ ബോധവും നശിച്ചെന്നാ-
യൂഹിച്ചുകൂടെന്നുമേൽ ചൊന്നതുകൊണ്ടു സിദ്ധം.
ദേഹാസ്തിതയ്ക്കു സാക്ഷ്യം കൈക്കൊണ്ടുനിന്ന ബോധം
ദേഹധ്വംസത്തിലതിൻസാക്ഷിയായ് ശേഷിക്കുന്നു.
'ദേഹമുണ്ടെനി,ക്കതുവിട്ടു ഞാ,നതില്ലിപ്പോറം,
മോഹമാ,ന്നുണന്നഹ'മിത്യാദികാണുമതെല്ലാം
ബോധത്തിൻ സോപാധികസ്ഫുരണങ്ങളാണതി-
ലേതടങ്ങിലും മൂലബോധത്തിനില്ല ഹാനി.
നാനാരൂപത്തിൽ നടമാടിടും ജ്വാലമാല
ലീനമായാലുമഗ്നിതത്വത്തിനുണ്ടോബാധ?
എന്നുമല്ലനേകത്വമറിവിനില്ലായ്കയാ-
ലന്യബോധമെന്നുള്ള പകുപ്പുമന്യായമാം.
ധീവൃത്തി വ്യാപിയായ ജീവബോധമാ,മക-
ത്താവിർഭവിപ്പതായി പ്പലതായ് ബ്ഭാനിപ്പതും

അവതൻ പരിണാമസാക്ഷിയുമാധാരവും
നിർവിശേഷ ചിത്തല്ലോ, നീപ്പോളളുംബുപോലെ.
ബുദ്ധ്യാദിയാമിദന്താവർഗ്ഗങ്ങളെല്ലാം, സത്യ–
വസ്തുവാമിതിനുള്ളിലുള്ളതായ് തോന്നിമായും.
സത്താമാത്രമാമിതു നിത്യമായ് വിളങ്ങു,ന്നീ–
വസ്തുത മറിച്ചുകണ്ടീടുന്ന മൗഢ്യം മൂലം.
ബോധത്തെ നിത്യസ്വയംജ്യോതിസ്സെന്നിപ്രകാരം
സാധിച്ചിട്ടാനന്ദാത്മാവെന്നും സ്ഥാപിക്കുന്നിനി.
ഇതുതന്നെയാണാത്മാവായതു, താനെന്നുള്ള
മതിതൻ ലക്ഷ്യമായി നില്പതാത്മാവെന്നോക്ക.
'ഒരുകാലത്തിലും ഞാനില്ലാതെയായിപ്പോയീ–
ടരുതേ, സദാകാലമിരുന്നീടണേ'യെന്നായ്
തന്നിലൂന്നിക്കൊള്ളുന്നിതുറംപ്രീതിസമസ്തരു–
മെന്നതിനാലീയാത്മാ പരപ്രേമാസ്പദമാം.
'ഇരിപ്പതെന്തിനുഞാനീമട്ടി'ലെന്നും മററും
സ്ഫുരിക്കുംതന്നിൽ ദ്വേഷംചിലപ്പോഴതുമൂലം,
പരമസ്നേഹത്തിനുമാത്രമേ വിഷയമാ–
യിരിക്കു നിജാത്മാവെന്നുരയ്ക്കാവുന്നതാണോ?
ഇത്തരംശങ്കിക്കരു,താത്മാവിലാഗന്തുക–
മീദ്വേഷം, സ്വാഭാവികമായതോ പ്രേമമല്ലോ.
ആനന്ദമേകാത്തതിൽ പ്രേമമി,ല്ലാകയാലെ–
യാനന്ദരൂപനാത്മാവെന്നു സിദ്ധിച്ചീടുന്നു.
അന്യരാംപുത്രാദികളോടുതോന്നീടും സ്നേഹം
തന്നേ നിമിത്തമാക്കിയുണ്ടായീടുന്നതല്ലോ.
തന്നിൽതോന്നീടുന്നതാം സ്നേഹമപ്പുത്രാദിയെ–
യൂന്നിയുണ്ടായതല്ലയെന്നുള്ള കാരണത്താൽ
പരമമായതാണപ്രേമ,മായതുകൊണ്ടു
പരമാനന്ദഭാവമാത്മാവിന്നിരിക്കുന്നു.

ആത്മബന്ധമാമുപാധിയിൽനിന്നുണ്ടാകയാ-
ലാത്മജാദിയിൽതോന്നും പ്രേമമോ സാതിശയം.
നിരുപഹിതമായിട്ടാത്മാവിലെഴും പ്രേമം
നിരതിശയരൂപമാ,ണതിന്നാധാരമായ്

നിതരാംനിന്നീടുകനിമിത്തമീയാത്മാവു
നിരതിശയസുഖമയനെന്നനുമിക്കാം.
'പരമപ്രേമം', 'പരമാനന്ദ'നെന്നിങ്ങനെ
യുരചെയ്തതിൻവിസ്തരാർത്ഥമീവിധമത്രേ.

ബോധരൂപമാകയാൽചിത്തെന്നും, കാലത്രയ-
ബാധ്യമല്ലായ്കയാലേ നിത്യമാംസത്താണെന്നും
സ്നേഹൈകലക്ഷ്യതയാലാനന്ദമെന്നും പൂർവ-
മൂഹാനുഭൂതികളാൽ സമർത്ഥിച്ചോരർത്ഥത്തെ
സംക്ഷേപിച്ചിട്ടു നന്നായ്, ശ്രുത്യനുഗൃഹീതമ-
പ്പക്ഷമെന്നും കാട്ടീടുന്നടുത്തകാരികയാൽ.

'ശബ്ദസ്പർശാ'ദ്യ'മിയമാത്മാ'ന്ത,മനുമാനം,
'മാനഭൂവാ'ദിയഞ്ചുപാദങ്ങ,ളനുഭവം

'തത്ത്വമസ്യാ'ദിവാക്യദ്യോതക'ശ്രുത്യന്താ'ദി
പദ്യാംശം ശാബ്ദപ്രാമാണ്യത്തെയും കാണിക്കുന്നു.
പരിചോദേതാദൃശയുക്തിമൂലമായ്സച്ചിൽ-
പരമാനന്ദനാത്മാവെന്നു പണ്ഡിതർ ചൊൽവൂ.

ഇച്ചൊന്നപോലെതന്നെയപ്പരബ്രഹ്മത്തെയും
സച്ചിദാനന്ദമെന്നായ് നിശ്ചയിച്ചിരിക്കുന്നു.
കൂടസ്ഥനാമാത്മാവും ബ്രഹ്മവുമൊന്നെന്നല്ലോ
പാടുന്നു പാടേ വേദാന്താഗമജാലമൊപ്പം.

ചൊല്ലിയൊരാനന്ദാത്മാവീവിധമെല്ലാരിലും
നല്ലപോൽപ്രകാശിച്ചീടുന്നതോ, അല്ലാത്തതോ
ഇത്ഥമിങ്ങുയർന്നീടാവുന്ന സന്ദേഹങ്ങളെ
മാററുവാൻ പ്രകൃതത്തെയിങ്ങനെ തുടരുന്നു.

വിളക്കമൊത്ത് മാവിനില്ലെങ്കിലോ, പരമമാ–
യിരിക്കുംപ്രീതിക്കത്രെ വിഷയമായ് വന്നീടാ.
വിളക്കമൊത്ത് മാവിനുണ്ടെങ്കിലോ,വിഷയത്തിൽ
മുളയ്ക്കുയില്ലതെല്ലം തൃഷ്ണയുംനിർവിവാദം.
ആകയാൽ വിളങ്ങിക്കൊണ്ടിരിപ്പതെന്നാകില്ല–
മായത്തു വിളങ്ങാതവണ്ണമേ നിന്നീടുന്നു.
സാമാന്യമായിശ്ശോഭിക്കുന്നതും വിശേഷേണ
ശോഭിക്കാത്തതുമെന്നാണിപ്പറഞ്ഞതിന്നർത്ഥം.
അങ്ങനെയൊരു വസ്തുവിരുന്നീടുമോ യെന്നാ–
ലെങ്ങനെയെന്നു ദൃഷ്ടാന്തംകൊണ്ടു കാട്ടീടുന്നു.
കൂട്ടുവിദ്യാർത്ഥികടെ കൂട്ടത്തിലിരിക്കും തൻ–
കുട്ടി പാഠം ചൊല്ലുന്ന ശബ്ദമപ്പിതാവിനു
കേൾക്കാമെന്നിരിക്കിലും, സ്വാത്മജസ്വരത്തിൻെറ
വ്യക്തിയങ്ങുണ്ടാകാതെയിരിക്കും കണക്കിനെ,
വിളക്കമുണ്ടാകിലും വിളങ്ങാതിരിക്കുന്നു,
വിളക്കം പ്രതിബന്ധത്തോടു ചേർന്നിരിക്കയാൽ.
ഇരിപ്പൂതെന്നും, വിളങ്ങീടുന്നതെന്നും വ്യവ–
ഹരിക്കപ്പെടുത്തക്കൊരാത്മവസ്തുവിൻ നേരേ
താദൃശബുദ്ധി നീക്കിയെതിർബുദ്ധിക്കുള്ളോരു–
ല്പാദനമത്രേ പ്രതിബന്ധമെന്നോതുന്നതും.
ഓരുകിൽ പുത്രശബ്ദം കേൾക്കുവാൻ പ്രതിബന്ധ–
കാരണമായതന്യബാലർ തന്നൊച്ചയല്ലോ.
അക്കണക്കിവിടത്തിൽ, മോഹൈകനിമിത്തമായ്
നില്ക്കുമൊരനാദിയാമവിദ്യ തന്നെ മൂലം.
നിത്യമായദ്വയമായ് വിദ്യോതിക്കുന്നശുദ്ധ–
ചിത്തിനുസത്യമായില്ലിത്തരം പ്രതിബന്ധം.

ഉള്ളതായ്പ്പറവതു 'സൂര്യനസ്തമിച്ചു'വെ-
ന്നുള്ള വാക്കുപോൽ വെറും നിരത്ഥവ്യവഹാരം.
എന്തിനുചൊല്ലുന്നു പിന്നിങ്ങനെയെന്നാലതി-
ന്നാന്തരാത്ഥവും വ്യക്തമാക്കിടാം കേട്ടുകൊൾക.
അപകപന്മാരെ ഭ്രമിപ്പിക്കാതെയനുക്രമ-
മുപദേശിച്ചു വസ്തുജ്ഞാനത്തിലെത്തിക്കുവാൻ
സഹജാനുഭൂതികൾ യോജിക്കും ദ്വൈതഭാഷ
വിഹിതമെന്നു കണ്ടീവഴിക്കു തിരിഞ്ഞതാം.
ഏവമീശ്വരൻ, ജീവൻ, ജഗത്തു, സർഗ്ഗക്രമം,
കൈവല്യമിത്യാദികൾ സൃഷ്ടിദൃഷ്ടിരീതിക്കു
വിവരിച്ചീ'വിവേകം' വിരമിക്കുന്നാദ്യമാ-
യവിദ്യാവൃതിയിതിന്നൊക്കെ മൂലമായ്ക്കാട്ടി.
ജാഗ്രദ്ദൃഷ്ടിയിൽ സ്വപ്നപ്രപഞ്ചതുല്യം, പര-
ജാഗ്രത്താം പരമാത്ഥവീക്ഷണ കോണത്തൂടെ
നോക്കുമ്പോളല്പംപോലുമുള്ളതല്ലവിദ്യ, യീ-
വാക്കും 'നവിദ്യതേ'യെന്നബ്ഭാവമുൾക്കൊള്ളുന്നു.
മിഥ്യയായതൊന്നിന്നു ഹേതുവാമോ,യെന്നാകി-
ലത്തരം കാര്യങ്ങൾക്കു കാരണമേവം വരാം.
പാത്തീടിലുണ്മതെല്ലുമില്ലാത്തൊരന്ധകാരം
മിഥ്യയാം ഭൂതത്തിനുഹേതുവായ്ക്കാണുന്നില്ലേ?
അവിദ്യയനാദിയായ് നിർദ്ദേശിച്ചിട്ടുപിന്നെ-
യനിത്യമെന്നെങ്ങനെ ചൊല്ലുമെന്നു ചോദിക്കിൽ,
അവിദ്യാമഗ്നനാദിയറിയാൻ വയ്യായ്കയാൽ,
അവിദ്യയ്ക്കുതില്ലെന്നായുരയ്ക്കുന്നാകരങ്ങൾ.
ഉറക്കമെപ്പൊഴുണ്ടായെന്നു കണ്ടെത്തീടുവാ-
നുറക്കം പിടിച്ചവനെങ്ങനെ സാധ്യമാകും?
എന്നുതന്നല്ല, മിഥ്യയായുള്ളതിന്നാരംഭം
ചൊന്നീടാവതല്ലതിനാലുമിതനാദിയാം.

അയഥാൎത്ഥമാമജ്ഞദൃഷ്ട്യാ വീക്ഷിച്ചീടുമ്പോൾ
വിയത്തു നീലത്തട്ടായ് പ്രതിഭാനിക്കും വണ്ണം,
ഈയവിദ്യയും വ്യവഹാര്യമായിരിക്കുന്നു;
മായ മുമ്പായ തദ്ഭേദങ്ങളുമപ്രകാരം.
ആ മാൎഗ്ഗമാശ്രയിച്ചിട്ടിപ്പിരിവുകൾക്കെല്ലാം
സാമാന്യമായ മൂലപ്രകൃതിയെന്നൊന്നിനെ
മുൻനിൎത്തി തത്ക്കാര്യമാം സൃഷ്ടിബന്ധമോക്ഷങ്ങ-
ളെന്നാദി മുൻചൊന്നപോൽ വൎണ്ണിക്കാൻ തുടങ്ങുന്നു.
സച്ചിദാനന്ദബ്രഹ്മപ്രതിബിംബത്തോടൊത്തും
സത്വം രജസ്സു തമസ്സിഗ്ഗുണത്രയം ചേൎന്നും
വൎത്തിച്ചീടുന്ന മൂലപ്രകൃതി,യതും ശുദ്ധി-
വ്യത്യാസാൽ സാധാരണ രണ്ടുമട്ടായ് ചൊല്ലുന്നു.
മൂലത്തിൽ 'ദ്വിവിധാ ച'യെന്നതിലേ'ച'കാരം
മൂന്നാമതൊരു ഭേദമുണ്ടെന്നും കുറിക്കുന്നു.
സ്വച്ഛസത്വ സ്വരൂപയായതു മായയാ, മ-
സ്വച്ഛസത്വപ്രധാനയായുള്ളതവിദ്യയും.
ഈരണ്ടുവിധം മുഖ്യം; മൂന്നാമത്തതു ഭൂത-
കാരണമായ തമഃപ്രാധാന്യപ്രകൃതിയാം.
മൂലപ്രകൃതിയെന്നാൽ, വ്യക്തമാം പ്രകൃതിക്കു
മൂലകാരണമായോരവ്യക്തമെന്നു സാരം.
അവ്യക്തത്തിൽ നിന്നുണ്ടായവ്യക്തത്തിൽ തന്നെല്ലാം
സൎവ്വദാ വിലയിച്ചു കാണുകനിമിത്തമായ'
ഇത്തരമൊരു മൂലവസ്തുവെ,പ്പരിണാമ-
യുക്തിയാശ്രയിച്ചിട്ടു കല്പിച്ചു സംഖ്യാവാന്മാർ.
തരംഗങ്ങളായ് ശക്തിബിന്ദുക്കൾ വിസൎജ്ജിച്ചു
തുരുമ്പുമിരുമ്പുമിക്കാണ്മതൊക്കെയും ദ്രുതം

അവ്യക്തലളിതാവസ്ഥയിലേക്കണവതായ്
നവ്യവിജ്ഞാനശാസ്ത്രശാഖയും ഘോഷിക്കുന്നു.
ത്രിഗുണ സാമ്യസ്ഥിതിയവ്യക്തമാം; ഗുണങ്ങൾ
വികസി,ച്ചതുതാനേ പ്രപഞ്ചമായ്ത്തീരുന്നു.
എന്നുണ്ടുപക്ഷ,മെന്നാൽ ജഡമാമതിനെങ്ങു
ഭിന്നരൂപമാം വിശ്വമാകുവാനുള്ളശക്തി?
കേവല മചേതനമായുള്ള മണ്ണുതാനേ
ഭാവവൈചിത്ര്യമാന്ന കുടമാകി,ല്ലാകയാൽ,
ചിച്ഛരായാവേശമങ്ങു ഹേതുവെന്നറിയിക്കാൻ
സച്ചിദാനന്ദബ്രഹ്മ പ്രതിബിംബത്വം ചൊല്ലി
അറിയു,ന്നറിയുന്നി,ല്ലീരണ്ടുവിധം സാക്ഷാ-
ലറിവു ശോഭിപ്പിക്ക'ന്നുള്ളതായ്''സമസ്തവും.
ആമൂറസ്സുവ്യക്തവും ചിത്പ്രഭാവ്യാപ്തമാകാ,-
മീമട്ടും പ്രതിബിംബ വാദത്തെ വ്യാഖ്യാനിക്കാം.
മുഗ്ഗുണവൈഷമ്യവു, മതുകൊണ്ടുത്ഭവിപ്പ-
തൊക്കെയുമുണ്ടെന്നു തോന്നിപ്പതും ചിത്തൊന്നത്രേ.
ഇത്ഥം ബ്രഹ്മത്തിലവ്യക്താദിയെയുൾപ്പെടുത്തി-
സ്സൃഷ്ടിചിന്തനം ചെയ്യുമദ്വൈത സമ്പ്രദായം
വിട്ടീടാതന്യസിദ്ധാന്തങ്ങൾ സ്വീകാര്യമെന്നായ്
സ്പഷ്ടമേ ബ്രഹ്മസൂത്ര ഭാഷ്യവും വിധിക്കുന്നു.
അതിനാൽ, സാംഖ്യമൂലപ്രകൃതി, ഗുണത്രയ-
മിതുകൾതൊട്ടു സൃഷ്ടിചർച്ചയാരംഭിച്ചതാം.
സത്ത്വാദിഗുണങ്ങളെന്നുള്ളതിപ്രകൃതിയിൽ
വർത്തിക്കും മൂന്നവസ്ഥാഭേദത്തിൻ സംജ്ഞയല്ലോ.
സ്ഥിതിരൂപമാം പൂർണ്ണാവസ്ഥ താൻസത്ത്വം, തമ-
സ്സതിന്നുനേരേയെതിരായോരുലയാവസ്ഥ.

തമസ്സിൽ നിന്നുയന്നു സത്വസ്ഥാനത്തിലേക്കു
ഗമിക്കും പ്രവത്തകാവസ്ഥയാം രജോഗുണം.
മായാബിംബിതമാകും ചൈതന്യം മായതന്നെ-
സ്വായത്തമാക്കുകയാൽ സർവ്വജ്ഞനീശ്വരനായ്.
(മായയെ സ്വാധീനത്തിൽ നിർത്തും
മായാബിംബിത-
മായചൈതന്യമല്ലോ സർവ്വജ്ഞനാമീശ്വരൻ)
അവിദ്യാബിംബൻ ജീവനവിദ്യയ്ക്കധീനനായ്
ഭവിക്ക മൂലമതിൻ വൈചിത്ര്യാലനേകനായ്.
കാരണ ശരീരമായിടുന്നതവിദ്യതാൻ,
നേരേ തദ്ദേഹം താനായ് ധ്യാനിക്കും ജീവൻ
പ്രാജ്ഞൻ.

പ്രാജ്ഞന്മാക്കെല്ലാമുപഭോഗാത്ഥമീശ്വരൻ ത-
ന്നാജ്ഞയാൽ തമോഗുണപ്രകൃതിതന്നിൽനിന്നും
വ്യോമം, മാരുതൻ, തേജ,സ്സംബു, ഭൂവേവമഞ്ചു-
നാമത്താൽ പ്രസിദ്ധങ്ങളായ ഭൂതങ്ങളുണ്ടായ്.
പഞ്ചഭൂതങ്ങൾക്കുള്ള സാത്വികാംശങ്ങളാകു-
മഞ്ചിനാൽ ജ്ഞാനേന്ദ്രിയപഞ്ചകം ക്രമത്താലെ
ശ്രോത്രവും ത്വക്കും തഥാനേത്രവും നാക്കും മൂക്കു
മിത്തരം പേരുകൊണ്ടു കീത്തിതമായുണ്ടായി.
ഭൗതിക സാത്വികാംശമാകവേ കലന്നു പ-
ജാതമായ് വന്നിതന്തഃകരണ, മതുപിന്നെ
വൃത്തിഭേദത്താൽ രണ്ടായ് ചമഞ്ഞു, മനസ്സെന്നു
കീത്തിക്കും വികല്പരൂപത്തൊടൊത്തിരിക്കുമ്പോൾ
നിശ്ചയ സ്വരൂപമായ് വത്തിക്കും ദശാന്തരേ
നിശ്ചയിച്ചാലും ബുദ്ധിയെന്നതിൻനാമധേയം.

ഭൂതങ്ങൾ തൻെറ രാജസാംശങ്ങളാകുമഞ്ചാൽ
ജാതമാം കർമ്മേന്ദ്രിയ പഞ്ചകമനുക്രമം.
വാക്, പാണി, പാദ. പായൂപസ്ഥങ്ങളെന്നിവണ്ണ-
മാഖ്യാഭേദങ്ങളവയ്ക്കോതുന്നു വിദ്വജ്ജനം.
ഭൂതങ്ങളുടെ രാജസാംശമാകവേ ചേർന്നു്-
ഭൂതമായ് പ്രാണവായു,വായതും വൃത്തിഭേദാൽ
പ്രാണനുമപാനനുമതുപോൽ സമാനനും
വ്യാനനുമുദാനനുമിത്ഥമഞ്ചായിത്തീർന്നു.
ജ്ഞാനകർമ്മേന്ദ്രിയങ്ങൾ പത്തും ബുദ്ധിയും തഥാ
മാനസമതും പ്രാണാപാനാദിവായുവഞ്ചും
ഇങ്ങനെ പതിനേഴുതത്ത്വം ചേർന്നുളവായി
ലിംഗാപരാഭിധാനമാകിന സൂക്ഷ്മദേഹം.
ലിംഗദേഹമാമിതിൽ താദാത്മ്യാഭിമാനത്താ-
ലെങ്ങനെ തൈജസത്വം പ്രാജ്ഞൻ പ്രാപിച്ചീടുന്നു,
അങ്ങനെ ഹിരണ്യഗർഭത്വമീശനും വരു-
മിങ്ങിവർഭേദം വ്യഷ്ടിസമഷ്ടി മാത്രമല്ലോ.
ഭേദഭാവനയററു സർവ്വവും താനെന്നുള്ള
വേദനം കൊണ്ടീശ്വരൻ സമഷ്ടിസ്വരൂപനായ്.
നാനാത്വമായിട്ടെല്ലാം തന്നിൽനിന്നന്യമെന്നു
കാണുകയാലെ ജീവൻവ്യഷ്ടിരൂപനായ്ത്തീർന്നു.
ജീവഭോഗത്തിന്നനുഗുണമായ് പദാർത്ഥങ്ങ-
ളാവിധം ജരായുജാദ്യങ്ങളാം ശരീരങ്ങൾ
ഈവക സർവ്വം സൃഷ്ടിച്ചീടുവാൻ ജഗദീശൻ
ഭൂവാദിയഞ്ചും പഞ്ചീകരിച്ചാനോരോന്നുമേ.
പഞ്ചതന്മാത്രയോരോന്നീരണ്ടായ് ഭാഗിച്ചാദ്യ-
പഞ്ചഭാഗത്തെ നന്നാലാക്കിത്തന്നംശംവിട്ടു
സഞ്ചയിച്ചിട്ടു രണ്ടാംഭാഗത്തോടെല്ലാമപ്പോൾ
പഞ്ചാത്മകത്വം ഭജിച്ചെന്നതേപറയേണ്ടു.

ഇപ്പഞ്ചീകൃതഭൂതജാതത്താൽ ബ്രഹ്മാണ്ഡവും
മുപ്പാരും ജീവഭോഗ്യവസ്തുവും ദേഹങ്ങളും
ഇപ്പടി സകലതും നിർമ്മിച്ചാൻ; സ്ഥൂലസൃഷ്ടി-
യെപ്പേരും ചേർന്നതീശസ്ഥൂലവിഗ്രഹമല്ലോ.
സ്ഥൂലദേഹമാമിതിലദ്ധ്യാസംമൂഴക്കുക-
മൂലം വൈശ്വാനരത്വം ഹിരണ്യഗർഭനുണ്ടായ്.
വിശ്വരായ്ത്തീൻ തൈജസന്മാരുമതിനാലേ,
വിശ്വത്തിൽ ദേവതിര്യങ്മാനുഷരൂപികളായ്
അത്യത്ഥംബഹിർമുഖന്മാരായാന്തരമാകും
തത്ത്വത്തെയറിയാതെ ഭുജിക്കാൻപ്രവർത്തിച്ചും,
കൃത്യങ്ങൾനിർവഹിപ്പാൻഭുജിച്ചും, നദിയിലാ-
വർത്തത്തിൽനിന്നാവർത്തംപ്രാപിക്കുംകീടതുല്യം,
ജന്മത്തിൽനിന്നുമന്യജനിതേടുന്നു, നിത്യ-
ശർമ്മദമായപദമടയുന്നില്ലെന്നുമേ.
പെരുതാംചുഴികളിൽഭ്രമിച്ചീടുമ്പോൾപുണ്യ-
പരിപാകത്താൽദയാനിധിയാംപുരുഷനാൽ
കരയേററപ്പെട്ടിട്ടുതീരവൃക്ഷഛായയി-
ലരിയസുഖേന വിശ്രമിക്കുംകീടംപോലെ.
തത്ത്വവിജ്ഞാനിയാകുമാചാര്യൻതങ്കൽനിന്നും
തത്ത്വോപദേശമാന്ന പഞ്ചകോശങ്ങളേയും
പ്രത്യഗാത്മഭിന്നമായറിഞ്ഞു പരവസ്തു-
പ്രത്യൈകതാനരായ്മുക്തരാകുന്നുചിലർ.

പഞ്ചകോശങ്ങളുടെ നാമവുംസ്വരൂപവും
കിഞ്ചന വിവരിച്ചുപറയുന്നിനിമേലിൽ.

ഉറപോലാത്മാവിനേ, യുപചാരാലെന്നാലും
മറച്ചുനില്ക്കമൂലംകോശമെന്നാഖ്യയുണ്ടായ്.

അന്നപ്രാണമാനസവിജ്ഞാനാനന്ദമയ-
മെന്നഭേദേനകോശപഞ്ചകംഭവിക്കുന്നു.
അവയാലാവൃതനായാത്മാവു നിജരൂപ-
മവബോധിച്ചീടാതെസംസാരംപ്രാപിക്കുന്നു.
സ്ഥൂലഭൂതാണ്ഡജാത സഞ്ചിതമായിരിക്കും
സ്ഥൂലദേഹത്തെയന്നമയകോശമായ്ച്ചൊല്‌വൂ.
ലിംഗദേഹത്തിൽ തത്വസംയോഗവ്യത്യാസത്താ-
ലങ്ങു വെവ്വേറെ കോശത്രിതയം ഭവിക്കുന്നു.
എന്നതിൽ രജോംശമാം പ്രാണങ്ങളും കർമ്മേന്ദ്രിയ-
മെന്നിവ കലർന്നതുതന്നെയാം പ്രാണമയം.
സത്വകാര്യമാം ജ്ഞാനേന്ദ്രിയങ്ങളോടു മന-
സ്സൊത്തതു മനോമയകോശമെന്നറിയണം.
നിശ്ചയ സ്വരൂപമാം ബുദ്ധിയും ജ്ഞാനേന്ദ്രിയ-
വർഗ്ഗവും ചേർന്നതീന്നു വിജ്ഞാനമയകോശം.
കാരണശരീരത്തിലസ്വച്ഛസത്വഗുണം
മോദാദിവൃത്തിമൂലമാനന്ദമയവുമായ്.
ഏവമാവിർഭവിച്ച കോശങ്ങളോടഭേദ-
ഭാവന മൂലമാത്മാവതതിന്നുട്ടിലാകും.
അന്വയവ്യതിരേകയുക്തിയാൽ കോശമഞ്ചു-
മന്യമെന്നറിഞ്ഞു തന്നാത്മാവെയതിൽനിന്നും
ഭിന്നനായ് കണ്ടു പരബ്രഹ്മതന്മയഭാവ-
മെന്നുമേ തത്വചിന്താതാന്തന്മാർ ഭജിക്കുന്നു.

അന്വയവ്യതിരേകവിവൃതിയിവിടത്തി-
ലന്യൂനലക്ഷണം ചൊല്ലീടുവാൻ തുടങ്ങുന്നു.
അന്നത്തിൻ വികാരമാം സ്ഥൂലവിഗ്രഹമാത്മ-
ഭിന്നമെന്നൊന്നാമതു വിശദീകരിക്കുന്നു.

സ്വപ്നത്തിൽ സ്ഥൂലദേഹം തോന്നീടാ-
തിരിക്കുമ്പോഴം
സ്വപ്നസാക്ഷിയാമാത്മാ ശോഭിച്ചീടുന്നില്ലയോ,
അന്വയമതുതന്നെ,യാത്മാവിൻ ഭാനകാല-
ത്തന്യത്തിൻസ്ഫുരണമില്ലായ്കയാം വ്യതിരേകം.
സുഷുപ്തിയിൽ സൂക്ഷ്മദേഹത്തോററമററിരിക്കവേ,
വിസ്ഫൂർത്തിയാത്മാവിനുചേരുന്നതന്വയമാം.
ആവിധമാത്മാ വിളങ്ങീടുമ്പോഴം, സൂക്ഷ്മദേഹ-
ഭാവന മാറിനിന്നീടുന്നതാം വ്യതിരേകം.
ഇങ്ങനെ ലിംഗദേഹമാത്മാവിൽനിന്നു പിരി-
ച്ചിങ്ങുകാട്ടിയതെന്തിനായിട്ടെന്നരുളുന്നു.
ലിംഗദേഹത്തെത്തിരിച്ചറിയുന്നതുമൂല-
മങ്ങതിൽ ഗുണാവസ്ഥാഭേദമാത്രത്താൽ വേറായ്-
തോന്നീടുംപ്രാണമനോവിജ്ഞാനമയമെന്നീ-
മൂന്നുകോശവുമാത്മഭിന്നമാണെന്നുകിട്ടും.
ആനന്ദമയകോശമാത്മാവിൽനിന്നുവേറെ-
യാണെന്നു കാണിക്കുവാൻ കാരണശരീരത്തെ
ഇമ്മട്ടുവിവേചനം ചെയ്യുന്നു, സുഷുപ്തിയാം
സമ്മോഹാവസ്ഥയുടെ ശോധനമൂലമിനി.
സുഷുപ്തിസംജ്ഞിതമായ കാരണാജ്ഞാനത്തിൻെറ
വിസ്ഫുരണൈകദേശം പോലുമില്ലാതെയുള്ള
ശുദ്ധമാംസമാധിയിലാത്മാവു നിരന്തരം
വ്യക്തമായ് വിളങ്ങിനിന്നീടുന്നതന്വയമാം.
അപ്പൊഴുതവിടത്തിൽ സുഷുപ്തിയിലുള്ളജ്ഞാന-
മല്പവും സ്ഫുരിക്കാതെ നില്പതാം വ്യതിരേകം.
മുഞ്ജപ്പുല്ലിൻെറയുള്ളിലിരിക്കും 'നാള'ത്തിനെ-
യഞ്ജസാ യുക്തിയാലെ വേർതിരിപ്പതുപോലെ,

അന്വയവ്യതിരേകയുക്തിയിൽച്ചൊല്ലിവച്ച
ധന്യമാമുപായത്താലന്യൂനമാത്മാവിനെ
ബ്രഹ്മചര്യാദിഗുണസംപന്നന്മാരായുള്ള
നിർമ്മലാത്മാക്കൾ ദേഹത്രയത്തിൽനിന്നുവേറേ-
യൊന്നറയ്ക്കാണുകിൽ, പരബ്രഹ്മസായുജ്യസൗഖ്യ-
മന്നുതൊട്ടായവക്കു സിദ്ധിക്കുമസംശയം.
ഇമ്മട്ടുയുക്തികൊണ്ടു സിദ്ധമായുള്ള ജീവ-
ബ്രഹ്മൈക്യഭാവത്തിനെത്തത്ത്വമസ്യാദിയാലെ
മുറയ്ക്കുഭാഗത്യാഗക്രമത്തിൽ, വിശദമായ്-
ധരിക്കാൻതക്കവിധംലക്ഷ്യമാക്കിച്ചെയ്യുന്നു.

തത്ത്വമസ്യാദിയായവാക്യങ്ങൾക്കെഴുമർത്ഥം
വ്യക്തമാകുവാനായിത്തത്ത്വംപദങ്ങളുടെ
വാച്യാർത്ഥവിവരണംമേൽരണ്ടുപദ്യങ്ങളാൽ
നിശ്ചയിച്ചുരയ്ക്കുന്നുവിദ്വാനാംവിദ്യാരണ്യർ.

യാതൊരുബ്രഹ്മംതമോമയമാംമായകൈക്കൊ-
ണ്ടീതോന്നുംചരാചരരൂപമാംജഗത്തിന്റെ
അധ്യാസാധിഷ്ഠാനമായിട്ടു, മായതുപോലെ
ശുദ്ധസത്ത്വപ്രധാനശക്തിയെസ്വീകരിച്ചു
ഇബ്ഭുവനത്തിനെല്ലാംനിമിത്തമായുംനില്പൂ
ആ ബ്രഹ്മം 'തത്' പദത്താൽചൊല്ലപ്പെട്ടിരിക്കുന്നു.
രാജസതാമസങ്ങളല്ലാല്പംകലരുക-
കാരണമശുദ്ധസത്ത്വാത്മകമായിത്തീന്നു
കാമകൎമ്മാദികൊണ്ടുദൂഷിച്ചമായതന്നെ
പ്രേമത്താലുപാധിയായ്സ്വീകരിക്കുമ്പോൾബ്രഹ്മം
ത്വംപദവാച്യനായിബ്ഭവിക്കു, മിത്ഥമത്രേ
സാംപ്രദായികമായശാസ്ത്രസിദ്ധാന്തസാരം.

അന്യോന്യവിരുദ്ധരൂപങ്ങളായ് മേൽതിരിച്ചു-
ചൊന്നതാംമൂന്നുജാതി മായോപാധികളേയും
പിരിച്ചുതള്ളിവിട്ട ഭേദമററൊരുസച്ചിൽ-
പരമാനന്ദരൂപബ്രഹ്മത്തെ, മഹാവാക്യം
വിട്ടുവിട്ടീടാതുള്ള ലക്ഷണയാലെ നേരേ
തിട്ടമായറിയിച്ചുതന്നീടുമെന്നുനൂനം.
അവനാണിവനെന്നുതൊട്ടുള്ള വാക്യങ്ങളി-
ലവനുമിവനുമെന്നീരണ്ടിൻവിരോധത്താൽ
വിരുദ്ധാംശങ്ങളാകും ആ ഈ എന്നിതുകളെ-
പ്പിരിച്ചുവിട്ടീടുമ്പോളായവസ്ത്വാശ്രയമായ്
ഇരിക്കും വ്യക്തിയേകരൂപമായേതുവിധം
സ്ഫുരിക്കും ലക്ഷ്യമായിട്ടതുപോലിവിടേയും
പരജീവന്മാൎക്കേഴും മായാവിദ്യകളാകും
വിരുദ്ധോപാധികളെ നിശ്ശേഷം നിഷേധിച്ച്
പരിശേഷിച്ചിട്ടുന്ന ഭേദമററുള്ളസച്ചിൽ-
പരമാനന്ദമായ പരബ്രഹ്മത്തേത്തന്നെ
ചരമശ്രുതികളാം മുഖ്യവാക്യങ്ങൾ നേരായ്
തിരിയുംവണ്ണം ലക്ഷ്യരൂപേണ കാട്ടിത്തരും.
യുക്തിപൂർവകമേവം സാധിച്ചോരൎത്ഥത്തിനു-
ണ്ടുക്തിദോഷമെന്നോതീടുന്ന വാദികളുടെ
പൂർവപക്ഷത്തേക്കാട്ടിയതിനു സമാധാനം
നിർവ്വചിച്ചിട്ടുപിന്നെസ്സിദ്ധാന്തംസ്ഥാപിക്കുന്നു.
ഇവിടെ മഹാവാക്യം ലക്ഷ്യമാക്കിച്ചെയ്യുന്നു
വിപരീതമായുള്ള കല്പനസ്സുധീനമാം.
സവികല്പത്തെയെന്നാൻ, മിഥ്യാരൂപമാം ലക്ഷ്യം
നിർവികല്പത്തേയിങ്ങു ബോധ്യമാക്കിയെന്നാകിൽ

ആവിധമനുഭവം കാണുന്നില്ലൊരേടത്തു-
മായതു സംഭവിക്കാൻ പാടുള്ളതല്ലതാനും.
ഇങ്ങനെപൂർവവാദികൊണ്ടുപന്നവികല്പത്തെ-
ബ്ഭംഗിയിലുതേ ജാതിയുക്തിയാൽഖണ്ഡിക്കുന്നു.
വികല്പിച്ചതു നിർവികല്പത്തെപ്പറ്റിയാണോ,
വികല്പത്തോടുകൂടുംവസ്തുവെക്കുറിച്ചാണോ.
ആദ്യപക്ഷത്തിൽദോഷംമുമ്പിലേചൊല്ലിവെച്ചു,
വേദ്യമായതു രണ്ടാംപക്ഷമാണെന്നാകിലോ,
അവിടെയനവസ്ഥ,യാത്മാശ്രയംതുടങ്ങി
വിവിധദോഷങ്ങളുംവന്നുചേർന്നീടുമപ്പോൾ.
ഇദ്ദോഷംഗുണക്രിയാജാതിദ്രവ്യസംബന്ധ-
വസ്തുക്കളിലുമേവംസംഭവിക്കാവോന്നത്രേ.
അതിനാൽ,ഗുണംമുതലായവയ്ക്കെല്ലാററിനും
സ്ഥിതി വസ്തുസ്വരൂപമതിലെന്നഭിപ്രായം.
വികല്പനിർവികല്പഭേദങ്ങൾരണ്ടിൽനിന്നു-
മകലെയകലെയായ്വർത്തിക്കുംപരാത്മാവിൽ
വികല്പിതത്വം,തഥാലക്ഷ്യത്വം,സംബന്ധമീ-
വകകളെല്ലാം വൃഥാകല്പിച്ചുകൊണ്ടീടുന്നു.
ഈവിധം, വാക്യങ്ങളാലവസ്ഥയുള്ളദ്വയാർത്ഥ-
ഭാവന ശ്രവണമെന്നോതുന്നു വേദാന്തികൾ.
ശ്രവിച്ചോരർത്ഥത്തിന്റെ ഘടനാപടീയസ്സ്വാ-
സ്മരണത്തിനേയവർ മനനമെന്നുംചൊല്ലി.
ശ്രവണമനനങ്ങളാലസന്ദിഗ്ദ്ധമായി-
ബ്ഭവിച്ചുള്ളർത്ഥത്തിങ്കലുറച്ച മനസ്സിന്റെ
ഏകാകാരവൃത്തിയെ നിദിധ്യാസനമെന്നാ-
യാഗമാന്തങ്ങളാകെയൈകകണ്ഠ്യേനചൊല്വൂ.
ധ്യാതൃധ്യാനങ്ങൾമെല്ലെ വിസ്മരിച്ചിട്ടു ചിത്തം
വീതവാതമായുള്ള ദേശത്തെദ്ദീപം പോലെ,

ധ്യേയവസ്തുവെമാത്രംവിഷയമാക്കിനിൽക്കി-
ലായതുസമാധിയെന്നാഖ്യാനംചെയ്തിടുന്നു
ആത്മാവേവിഷയമാക്കീടുമാവൃത്തിയപ്പോ-
ളജ്ഞാതമെന്നാകിലുംനിഷ്ഠവിട്ടുണരുമ്പോൾ
ഇത്രയുംകാലംസമാധിസ്ഥനായിരുന്നുഞാ-
നിത്ഥമങ്ങനുമിപ്പൂപിന്നുണ്ടാംസ്മൃതിമൂലം.
ധ്യേയൈകഗോചരമാംവൃത്തികൾപ്രവാഹംപോ-
ലായവസ്ഥയിൽനീണ്ടുനില്പതെങ്ങനെയെന്നാൽ
ആദ്യത്തെതീവ്രയത്ന,മദൃഷ്ടമെന്നുചൊല്ലും
മേധ്യമാംപുണ്യം,വീണ്ടുംവീണ്ടുമുള്ളഭ്യാസത്താൽ
കൈവന്നസംസ്കാര,മെന്നിവയാൽസമാധിയിൽ
ഭവിക്കുംവൃത്തിയ്ക്കനുവൃത്തിയെന്നറിഞ്ഞാലും.
കാററേററടത്തുകത്തുംദീപംപോലെന്നുംമററും
പററിയദൃഷ്ടാന്തങ്ങൾകാട്ടീട്ടീയർത്ഥംതന്നെ
ഭക്താഗ്രഗണ്യനാകുമജ്ജുനനോടുമുന്നം
വ്യക്തമായരുളിനാൻഭഗവാൻനാരായണൻ.
എപ്പോളിതാരംഭിച്ചെന്നാലോചിക്കുകിലേതും
തുല്പില്ലാതുള്ളതാമീസംസാരംതന്നിൽചേരും
കർമ്മസംഘാതമെല്ലാദഹിക്കുംസമാധിയാൽ
ബ്രഹ്മദർശനയോഗ്യധർമ്മവുംവർദ്ധിച്ചീടും.
ധർമ്മപീയൂഷധാരധാരാളംചൊരികയാൽ
ബ്രഹ്മവിത്തുക്കളായയോഗീന്ദ്രന്മാരെല്ലാരും
ഇമ്മഹിമാനമേറീടുന്നതാംസമാധിക്കു
ധർമ്മമേഘമെന്നൊരുപേരുമിട്ടരുളിനാർ
ചൊന്നൊരുസമാധിയാൽവാസനാസമൂഹവും
പുണ്യപാപാദിനാനാകർമ്മസഞ്ചയങ്ങളും
ഒന്നൊഴിയാതെതീരെലയിക്കെപ്പെരോക്ഷമായ്

മുന്നമേതോന്നിനിന്നതത്ത്വത്തിൽമഹാവാക്യം
തടവെന്നിയേകയ്യിൽക്കനിയെന്നതുപോലെ
സ്ഫുടമായപരോക്ഷബോധത്തെയുദിപ്പിക്കും.
ഗുരുവിൻമുഖത്തുനിന്നതുനീയെന്നാദിയായ്
പരിചിൽപരോക്ഷമായ്ലഭിക്കമാത്മജ്ഞാനം
മനപ്പൂർവമായ്ച്ചെയ്തുപോയപാതകമാകെ
ഹനിക്കും കടുത്തതീയുണക്കക്കൊട്ടപോലെ.
ഉപദേഷ്ടാവുമൂലംസിദ്ധിച്ചവൈദികമാ–
മപരോക്ഷാത്മജ്ഞാനംസംസാരത്തിനുനേരേ
കാരണമായിരിക്കമജ്ഞാനക്കൂരിരുട്ടു
തീരെയുന്മൂലമാക്കുംമധ്യാഹ്നമാർത്താണ്ഡൻതാൻ
മനുഷ്യനേവമാത്മബ്രഹ്മൈക്യലക്ഷണത്തെ
നിനച്ചുവിവേചിച്ചുവിധിപോലതത്ത്വത്തിൽ
മനസ്സുനിറുത്തുകിൽസംസാരബന്ധമററു
തനിച്ചമോക്ഷപദംപ്രാപിക്കമവിളംബം.

## 2.

## പഞ്ചമഹാഭൂതവിവേകപ്രകരണം.

കാകളി.

വേദാന്തചിന്താവിശോധിതസ്വാന്തത്തിൽ
നാദാന്തശാന്തപദംകണ്ടുസന്തതം
ഖേദാന്തഭാവമടഞ്ഞമന്നീടുന്ന
ഹേ!ദാന്തസേവ്യാ!നിദാന്തംനമസ്ക്കാരം.
'ശ്രീകണ്ഠതീർത്ഥ'തിദിവ്യനാമംകൊണ്ടു
ലോകമാകെപ്പുകഴ്പൂണ്ടപുണ്യാത്മാവേ!
നിത്യംതവപദംഘലിപങ്കേരുഹപ്പൂമ്പൊടി
ഭൃത്യനാമെന്നെപ്പരിശുദ്ധനാക്കണം.

ചിത്തമതിന്നുകനിയുകെന്നിൽബ്രഹ്മ–
വിത്തമാ!സദ്ഗുരുസത്തമാ!തേനമഃ
തക്കാദികക്കശശാസ്ത്രകഷിതമാ–
ണോക്കകിലങ്ങേത്തിരുമനസ്സെങ്കിലും
വക്രത,കാക്കശ്യമീവകവ്യാപിച്ചു
ശുഷ്കമായീടാതനിശമൊരുപോലെ
പാരംമൃദുതയുംനേമ്മയുമാന്നു–
ക്കാരുണ്യപീയൂഷയൂഷംതുളുമ്പുന്നു.
ഇങ്ങനെയുള്ളഹൃദയമിബ്ഭക്തനി–
ലെങ്ങനെയൊന്നലിഞ്ഞീടാതിരുന്നിടും
എന്നിംഗിതമിങ്ങതിനാലൊരുകാര്യ–
മിന്നുണത്തിക്കുവാനുള്ളതുംചൊല്ലുവേൻ.
ആദരാലങ്ങേനിദേശമനുസ്മരി–
ച്ചേതുമാമെന്നുതുനിഞ്ഞ'കിളി'യിതാ
മോദേന'തത്ത്വവിവേക'മോതി'പ്പഞ്ച–
ഭൂതവിവേകവുംഭാഷയിൽപാടുവാൻ
ചാതുര്യമോരാതൊരുങ്ങുന്നു;പ്രത്യൂഹ–
ജാതമണയാതനുഗ്രഹിക്കേണമേ.
വേദോക്തമായസദദ്വൈതവസ്തുവിൽ
ചേതസ്സുചെല്ലില്ല;ഭൂതവിവേകത്താ–
ലേതാണ്ടതിനെയറിഞ്ഞിടാമാകയാൽ
ഭൂതങ്ങളഞ്ചിനേയുംവിവേചിക്കുന്നു.
ശബ്ദവുംസ്പർശവുംരൂപരസങ്ങളും
ഗന്ധവുമെന്നിവഭൂതഗുണങ്ങളാം
ഒന്നുരണ്ടാവിധംമൂന്നുനാലഞ്ചെന്നു
വിണ്ണുതുടങ്ങിയഭൂതങ്ങളിൽക്രമാൽ
ഒരോഗുണങ്ങളേറീടു,മതെങ്ങനെ

ചേരുമെന്നിങ്ങുവിവരിച്ചുകാട്ടുന്നു.
മാറെറാലിരൂപമാംശബ്ദമൊന്നല്ലാതെ
മററുംനഭസ്സിന്നുമററുഗുണമില്ല.
'വീസീ'തിശബ്ദവുംശീതോഷ്ണഭാവങ്ങ-
ളേശിടാസ്പർശവുംവായുവിൽകാണുന്നു.
അഗ്നിയിൽകാണ്മൂ'ഭുഗുഭുഗു'ശബ്ദന-
മുഷ്ണസംസ്പർശംപ്രഭാരൂപമിമ്മൂന്നും
അപ്പിലപ്പോലെ'ബുളുബുളു'ശബ്ദവു-
മെപ്പൊഴുതുംശുദ്ധശീതളസ്പർശവും.
നല്ലധവളനിറവുംമധുരമാ-
യുള്ളരസവുമീനാലുമിരിക്കുന്നു.
ചൊല്ലാം'കഡകഡ'ാരാവം,കഠിനമാ-
യുള്ളസംസ്പർശം,കറുപ്പുതുടങ്ങിയ
വർണ്ണവിശേഷ,മിനിപ്പുപുളിപ്പുതൊ-
ട്ടൊന്നൊഴിയാതെരസങ്ങൾ,മണം,നാററം
എന്നരണ്ടായഗന്ധങ്ങളിവയഞ്ചു-
മിന്നുപ്രത്യക്ഷമായ്പൃഥ്വിയിൽവർത്തിപ്പൂ.
ഇങ്ങനെഭൂതഗണങ്ങളെയൊക്കെയും
ഭംഗിയിലിങ്ങുമുററുംവിവേചിച്ചു.
ഭൂതങ്ങളിൽഗുണംമൂലംഭവിക്കുന്ന
ഭേദത്തെനന്നായ്ധരിപ്പിച്ചനന്തരം
കാര്യരൂപംകൊണ്ടുചേരുന്നൊരന്തരം
നേരേയരുൾചെയ്തിടുന്നുതരംതരം.
കാതു,തൊലി,കണ്ണു,നാക്കു,മൂക്കീയഞ്ചും
ഭൂതകാര്യങ്ങളാംബുദ്ധീന്ദ്രിയങ്ങൾതാൻ
ശ്രോത്രാദിഗോളകസംസ്ഥങ്ങളായിവ
ശബ്ദാദിയാംവിഷയങ്ങൾഗ്രഹിക്കുന്നു

സൂക്ഷ്മഭൂതത്തിൽനിന്നുണ്ടാകയാൽ,ചൊന്ന-
സൂക്ഷ്മേന്ദ്രിയങ്ങൾപ്രത്യക്ഷമല്ലെങ്കിലും
ശബ്ദഗ്രഹണാദിവൃത്തികൊണ്ടുള്ളതാ-
യെപ്പേരുമൂഹിച്ചറിയാമിവററിനെ.
മിക്കവാറും,ബാഹ്യനിർഗ്ഗമനംതന്നെ
പാർക്കിലിവസ്തുസ്വഭാവമെന്നുംചൊല്ലാം.
എന്നാൽചിലനേരമാന്തരവൃത്തിയു-
മാന്നീടുമിങ്ങുവിശദമാക്കാമതും.
കർണ്ണങ്ങൾപൊത്തുകിൽപ്രാണോദരാഗ്നികൾ-
തന്നിൽനിന്നുണ്ടാകുമാന്തരമാംധ്വനി
കേൾക്കപ്പെടുന്നു,ജലമന്നമെന്നിവ
ഉൾക്കൊണ്ടിടുമ്പൊഴുതാന്തരസ്പർശങ്ങൾ
വ്യക്തമാകുന്നു,നേത്രങ്ങളടച്ചിട്ടു
നോക്കുമളവകത്തുള്ളിരുൾകാണുന്നു.
ഉദ്ഗിരണത്തിങ്കലുള്ളിലെഴുംരസ-
മുദ്ഗതമാകുന്നുഗന്ധവുമാവിധം
ഇത്ഥമഭ്യന്തരനാനാവിഷയങ്ങൾ
ബുദ്ധീന്ദ്രിയങ്ങളാലോരോസമയത്തു
ചെമ്മേഗ്രഹിക്കപ്പെടുന്നിനിയിമ്മട്ടു
കമ്മേന്ദ്രിയങ്ങളേയുംനിരൂപിക്കുന്നു.
വാക്കൊടുദാനംഗമനംവിസർജ്ജനം
പാക്കിലാനന്ദംക്രിയകളഞ്ചിങ്ങനെ
കാർഷികവൃത്തികച്ചോടംപരിചര്യ
ശേഷംക്രിയകളുമീയഞ്ചിലുൾപ്പെടും
വാക്പാണിപാദപായൂപസ്ഥസംജ്ഞക-
ളൊക്കുംകരണങ്ങൾചെയ്യുന്നിതിക്കർമ്മം
വക്ത്രാദിഗോളകവത്തികളായ്ത്തന്നെ

നിൽക്കുന്നതൊന്നകർമ്മേന്ദ്രിയപഞ്ചകം.
ജ്ഞാനേന്ദ്രിയാദിപത്തിന്നും പ്രധാനിയാം
മാനസത്തിന്നുഹൃദയാന്തരം സ്ഥാനം
ഇന്ദ്രിയവർഗ്ഗങ്ങളോടുചേരാതെക–
ണ്ടില്ലബാഹ്യത്തിൽസ്വതന്ത്രതയാകയാൽ
അന്തഃകരണമെന്നായിതിനെത്തത്വ–
ചിന്തകന്മാരാം മഹാത്മാക്കൾചൊല്ലുന്നു.
വസ്തുക്കളിലിന്ദ്രിയങ്ങൾപതിയവേ
തദ്ഗുണദോഷങ്ങൾചിന്തിപ്പതീമനം
സത്വാദിമൂന്നുമതിന്റെഗുണങ്ങളാം
പേർത്തുമവയാൽവികാരപ്പെടുകയാൽ
ക്ഷാന്തി, വൈരാഗ്യ, മൌദാര്യം മുതലായ–
തുണ്ടായിടുന്നതുസത്വത്തിൽനിന്നത്രേ
രാജസത്തിങ്കേന്നുകാമവും ക്രോധവും
ലോഭയത്നാദിയുമുത്ഭവിച്ചീടുന്നു.
ആലസ്യവും ഭ്രമവും മടിയും മററു–
മാപതിക്കുന്നു, തമസ്സിൽനിന്നെപ്പൊഴും
പുണ്യമുണ്ടാവുസത്വങ്ങളാലെപ്പോലെ
തന്നെപാപം രാജസങ്ങളാലേററിടും.
ഈരണ്ടുമെന്യേപ്രയോജനഹീനമായ്
സാരമാമായുസ്സുപോം താമസങ്ങളാൽ
ഇങ്ങുഞാനെന്നഭിമാനിപ്പവൻകർത്താ–
വിങ്ങനെതന്നെയാം ലോകമര്യാദയും.
വ്യക്തമാം ശബ്ദാദിപഞ്ചഗുണം ചേർന്ന
വസ്തുക്കൾഭൂതകാര്യങ്ങളാണെന്നുള്ള
വസ്തുതനന്നായ്ത്തെളിഞ്ഞുകാണാമതിൻ–
മട്ടിലക്ഷ്യാദിയും ഭൌതികമായ്ശാസ്ത്ര–

യുക്തികൾകൊണ്ടുവിചാരിച്ചറിയണം
ബുദ്ധിമാനായുള്ളവൻസദാകാലവും.
പത്തിന്ദ്രിയങ്ങൾമനസ്സെന്നിതുകൾക്കും
പ്രത്യക്ഷമായിട്ടു,മപ്രകാരംയുക്തി
ശാസ്ത്രമിവസ്തുവിഷയമായുംനമു-
ക്കെത്രമാത്രംജഗത്തിങ്ങറിവാകുന്നി-
തായതെല്ലാം'ഇദം'ശബ്ദത്തിനാൽശ്രുതി
മായമെന്യേചൊല്ലിവെച്ചതുതന്നെയാം.
ഇക്കണ്ടതൊക്കയുംസൃഷ്ടിക്കുമുന്നമ-
ങ്ങേകമായ്ത്തന്നെരണ്ടററുസന്മാത്രമായ്
പേരൊട്ടുരൂപവുമില്ലാതിരുന്നിതെ-
ന്നാരുണിയാകുമുദ്ദാലകനോതുന്നു.
സദേവസ്സോവേയേകമേവാദ്വിതീയമായ്
ശ്രുത്യന്തമിത്തരംഘോഷിക്കകാരണം.
ഭേദത്രയമതിനില്ലെന്നുസാധിക്കാ-
നാദ്യംസ്വഗതാദിഭേദംവിവരിപ്പൂ.
ദൃഷ്ടാന്തമായൊരുവൃക്ഷമെടുത്തിട്ടു
കാട്ടിടുന്നായതിൽമൂന്നുഭേദങ്ങളും.
വൃക്ഷത്തിനുണ്ടാംസ്വഗതഭേദംപത്ര-
പുഷ്പഫലാദിയാലെന്നുബോധിക്കണം
മററുമരങ്ങളിൽനിന്നുസജാതീയ-
വ്യത്യാസവുമിതുപോലെയാമെന്നതും
ചൊല്ലാം,വിജാതീയഭേദവുംകല്ലതൊ-
ട്ടുള്ളവസ്തുക്കളിൽനിന്നുളവാകുന്നു.
വസ്തുത്വസാമാന്യഭാവമാത്മാനാത്മ
വസ്തുക്കളിലൊരുപോലെയിരിക്കയാൽ

ഇങ്ങനാത്മാവിനുകാണിച്ചഭേദങ്ങ–
ളങ്ങനെതന്നെസത്താകുമാത്മാവിലും
ചേർന്നിടുമെന്നൊരുസന്ദേഹമിന്നിഹ–
വന്നുകൂടീടാനവസരമുണ്ടെന്നാൽ
ആവിധംസദ്വസ്തുവിങ്കൽപ്രസക്തമാം
ഭേദത്രയത്തെശ്രുതിശിരസ്സെന്നുമേ
ഐക്യാവധാരണദ്വൈതപ്രതിഷേധ–
വാക്യകദംബമൂന്നാൽമുറയ്ക്കുനിഷേധിപ്പൂ.
തന്നിൽതനിക്കുഭേദത്തെയുളവാക്കി–
ടുന്നതായുള്ളോരവയവഭേദങ്ങൾ
സദ്വസ്തുവിന്നില്ല;തിന്നംശമുള്ളതായ്
ശ്രുത്യന്തമെങ്ങുംകഥിക്കായ്കകാരണം
നാമരൂപങ്ങളെയംശങ്ങളായ്ഗ്രഹി–
ക്കാമെന്നുവെച്ചാലവയല്പമാത്രവും
സൃഷ്ടിക്കുമുമ്പിരിക്കായ്കനിമിത്തമാ–
യൊട്ടുംഘടിക്കയില്ലായതൊരിക്കലും.
നാമരൂപോത്ഭവംതന്നാണുസൃഷ്ടിയി–
ന്നാമുറനോക്കിയാൽസൃഷ്ടിക്കുമുമ്പവ
ഉണ്ടായിരിക്കുവാൻന്യായമില്ലായതു–
കൊണ്ടുവിയത്തുപോൽസത്തുനിരംശമാം.
തുല്യമായ്മറെറാരുസത്തുവൈലക്ഷണ്യ–
മില്ലായ്കമൂലമായ്സിദ്ധിപ്പതേയില്ല.
ആകയാൽസത്തിനുനാമരൂപോപാധി–
യോഗത്തിനാലൗപചാരികമായിട്ടു
ബാധിച്ചിടുംഭേദമെന്യേസജാതീയ
ഭേദമണുവുംഭവിപ്പതില്ലന്യഥാ,
നേരേവിജാതീയസത്തെങ്കിലായതു

തീരെയില്ലാത്തതാണെന്നും വരുന്നുണ്ട്.
ചേരില്ലതിനാൽ പ്രതിയോഗിതയതി,-
നാമുറയ്ക്കില്ല വിജാതീയഭേദവും.
ഇങ്ങനെ സത്തേകമേവാദ്വിതീയമെ-
ന്നിങ്ങുസിദ്ധിച്ചിതിവിടെച്ചിലമൂഢർ.
ആദിയിലെല്ലാമസത്തായിരുന്നെന്നു
വാദിച്ചു തത്ത്വമറിയാതുഴലുന്നു.
ആഴിയിലാണ്ടുപോയോൻതൻകരുവികൾ
പാഴിൽഭ്രമിച്ചുവശാകുന്നതുപോലെ,
ഈയഖണ്ഡൈകസവസ്തുവെപ്പററി-
യേതാണ്ടുകേട്ടിട്ടതിൽപിടികിട്ടാതെ
ചൊന്നൊരുപാമരന്മാരുടെബുദ്ധിയു-
മെന്നുമതിനെക്കുറിച്ചുപതറുന്നു.
സാകാരനിഷ്ഠരായീടുന്ന മററുള്ള
യോഗികൾനിർവികല്പാഖ്യസമാധിയെ
പാരംഭയപ്പെടുന്നെന്നു ഗൗഡാചാര്യ-
പാദരരുളിയിട്ടുണ്ടതും ചൊല്ലുവൻ.
അസ്പർശയോഗാഖ്യമാമിതോത്തീടുകിൽ
ദുഷ്പ്രാപമാകുന്നുയോഗികൾക്കൊക്കെയും.
ദ്വൈതികളാമവർ നിർഭയത്തിൽ ഭയം
ദർശിപ്പവരായിതിനെക്കുറിച്ചെന്നും
പേടിക്കകൊണ്ടെന്നു;തന്മതംമാണ്ഡൂക്യ-
കാരികയിൽപ്രകാശിപ്പിച്ചിരിക്കുന്നു
വാദീന്ദ്രമത്തമതംഗജമസ്തക-
വ്രാതവിദാരണദാരുണനദ്വൈത-
ഗൗരവഭാഷണക്ഷ്വേളാവഘൂർണ്ണിത-
ഭാരതമേദിനീമാരുതമണ്ഡലൻ

വേദഗുഹാശയൻശ്രീഭഗവൽപൂജ്യ-
പാദലോകാചാര്യഹര്യക്ഷവര്യനും
ശ്രേഷ്ഠതക്കത്തിൽമുൻപന്തിക്കനില്ലന്നൊ-
രിക്കുട്ടരേയീയചിന്ത്യസദാത്മാവിൽ
എത്തും പിടിയുമില്ലാത്തവെറും ഭ്രാന്ത-
ചിത്തരാം മാധ്യമികരെന്നരുളുന്നു.
താമസന്മാരാകുമീബൌദ്ധർ മൂഢത-
മൂലമായ് വേദത്തെയാദരിച്ചീടാതെ
യുക്തിമാത്രത്തെയംഗീകരിച്ചുംകൊണ്ടു
നാസ്തികവാദത്തിലേർപ്പെട്ടുകൊൾകയാം.

ഇത്ഥമസദ്വാദിപക്ഷം ദൂഷിക്കുന്ന
വാർത്തികകാരമതത്തെയുംകാട്ടീട്ട്
യുക്തിവഴിക്കുമിതു ഘടിക്കില്ലെന്നു
വ്യക്തമാക്കുന്നതിനായ് വികല്പിക്കുന്നു.

ശൂന്യമുണ്ടായിരുന്നെന്നവാക്യത്തിനാൽ
ശൂന്യത്തിനു സത്തയോടു, സംബന്ധമോ
സദ്രൂപതയോ വിവക്ഷിച്ചതു? രണ്ടു-
മൊത്തിടാ ശൂന്യവിരോധിതമൂലമായ്
സൂര്യനിരുട്ടോടു ചേർന്നിരുന്നീടില്ല,
സൂര്യൻ തമോമയനായുംഭവിക്കില്ല.
ശൂന്യവുംസത്തുംവിരുദ്ധങ്ങളാകയാൽ
ശൂന്യമിരുന്നെന്നുചൊല്ലുന്നതെങ്ങനെ?
വ്യോമംമുതലായതുകൾക്കു മായയാൽ
നാമരൂപങ്ങൾകല്പിക്കുന്നതുപോലെ,
ശൂന്യത്തിനുംനാമരൂപങ്ങൾചൊന്നതാ-
ണെന്നാൽ, ശരി ചിരംജീവിച്ചുകൊള്ളുക!

സത്തിനുമിപ്രകാരംനാമരൂപങ്ങൾ
കല്പിതമാണെങ്കിലായതെങ്ങാണാവോ?
ആധാരമെന്നിയേ യാതൊരിടത്തിലു–
മാരോപമുണ്ടായവാററിയുന്നില്ല
സത്തിരുന്നെന്നുള്ളവാക്കുകൾക്കർത്ഥത്തിൽ
വ്യത്യാസമുണ്ടെങ്കിലദ്വൈതഹാനിയായ്.
ഇല്ലെങ്കിലോ,പുനരുക്തി ഭവിച്ചെന്നു
ചൊല്ലുന്നതാകി,ലിതുപോലെവേറെയും
ലോകവ്യവഹാരമുള്ളതായ്കാണ്മതു–
ണ്ടാകയാലിപ്പൂർവപക്ഷംശരിയല്ല.
വാക്കു വചിക്കുന്നുധാര്യംധരിക്കുന്നു,
കർത്തവ്യമായതുചെയ്യുന്നിങ്ങനെ
നിത്യംപറഞ്ഞുപഴകിയവാസന
സത്തിരുന്നെന്നുംപറയിച്ചതായ്വരാം.
വർത്തമാനാദികാലങ്ങൾതീണ്ടാതുള്ളൊ–
രദ്വിതീയബ്രഹ്മവസ്തുവിനെയൂന്നി
'സൃഷ്ടിക്കുമുന്ന'മെന്നിപ്രകാരംചെയ്തൊ–
രുക്തിക്കു ദോഷമില്ലെന്നുകാണിക്കുന്നു.
കാലമില്ലായ്കയിൽ'മുന്ന'മെന്നുള്ളത–
ക്കാലസംസ്ക്കാരവാനായൊരുശിഷ്യനെ
ഊന്നിപ്പുറപ്പെട്ടതാകയാൽ,രണ്ടാമ–
തൊന്നിനെപ്പററിവിശംകയ്ക്കിടമില്ല.
ഈദൃശദുർഗ്രഹഘട്ടങ്ങളിൽചില–
വാദിശംമ്മാർവിഷയംധരിക്കാതെ
കണ്ണുകോലാഹലംകൂട്ടുമവരുടെ
ശണ്ണയൊഴിവാക്കുവാൻതത്ത്വമുരയ്ക്കുന്നു.
ചോദ്യോത്തരംദ്വൈതഭാഷയിൽ,ചെയ്യുകി–
ല്ലദ്വൈതഭാഷയിലീവകരണ്ടുമേ.

എല്ലാംവിലയംഗമിച്ചകല്പാന്തത്തിൽ–
ത്തെല്ലുംചലനമില്ലാതെ ഗംഭീരമായ്
തേജസ്സിരുട്ടിവയോടു ധർമ്മംകൊണ്ടു
യോജിച്ചിടാതെ നിരന്തരവ്യാപ്തമായ്,
വാക്കിനണുവുമടുക്കുവാൻവയ്യാതെ,
ദൃക്കാദികൾക്കഭിവ്യക്തമായീടാതെ,
ശൂന്യവിലക്ഷണമായിട്ടിദന്തയാൽ
നിർണ്ണയിക്കാൻകഴിയാതൊന്നുശേഷിപ്പൂ.
ഇത്ഥമാപ്രാകൃതപ്രക്ഷയംതന്നിലെ
വസ്തുസ്ഥിതിയെവിവരിച്ചനന്തരം
ഭൂതസമർസ്തപ്രണാശപ്രസംഗത്തിൽ
വാദിപ്പവരുടെപക്ഷംദൂഷിക്കുന്നു.
ഭൂമ്യാദികൾപരമാണുക്കളായ്ത്തീർന്നു
പോമെങ്ങു നാശോന്മുഖമായതുപോലെ,
വ്യോമമില്ലാതെയാകുന്നവാറെങ്ങനെ
നീ മനംകൊണ്ടുകണ്ടീടുമെന്നാകിലോ,
അത്യന്തനിർജ്ജഗത്തായീടുമംബരം
ബുദ്ധിയിലേത്തുവിധംപതിഞ്ഞാവിധം
അന്നിരാകാശസദ്വസ്തു തവ മതി–
തന്നിൽപ്രകാശിക്കുവാനെന്തുവൈഷമ്യം?
വെട്ടമിരുട്ടിവയൊട്ടുംകലരാതെ
'ദൃഷ്ടമായ്നിർജ്ജഗദ്വ്യോമമെന്നാലെങ്ങാം?
അത്രയുമല്ല,നിൻപക്ഷത്തിലംബരം
പ്രത്യക്ഷമായോരുവസ്തുവുമല്ലല്ലോ.
ശുദ്ധമാംസദ്വസ്തുവുമീവിധംതന്നെ
പ്രത്യക്ഷമല്ലാത്തതാണെന്നിരിക്കിലും,

നിശ്ചയമുള്ളവരായങ്ങങ്ങൾക്കതു
ശശ്വദനുഭവമായ്പ്രകാശിക്കുന്നു.
ശൂന്യത്വമില്ല തൂഷ്ണീംസ്ഥിതിയിൽ തത്ര
ശൂന്യബുദ്ധിത്വമില്ലായ്കനിമിത്തമായ്
സദ്ബുദ്ധിയുമവിടില്ലെങ്കിലോ,വേണ്ട,
സ്വപ്രകാശത്വമാത്മാവിന്നിരിക്കയാൽ,
നിർമ്മനസ്സത്വസാക്ഷിത്വത്തിനാൽശുദ്ധ–
സന്മാത്രവസ്തു നരക്കു സുഗമമാം.
മാനസം ജൃംഭണമില്ലാതിരിക്കവേ,
താനായസാക്ഷി നിരാകുലനാംവിധം
മായ വിജൃംഭിച്ചിടുന്നതിന്നപ്പുറ–
മാകുലഹീനമായ്സത്തും പ്രശോഭിച്ചു.

തായെന്നുമെല്ലാററിനും,ജഗദീശ്വര–
ജായയെന്നുംപലഭാഷയിൽചൊല്ലുന്ന
മായതൻ തത്ത്വത്തെദൃഷ്ടാന്തപൂർവക–
മായതുപോലഭിവ്യക്തമാക്കുന്നു മേൽ.

എന്നുമധിഷ്ഠാനസാപേക്ഷമായെന്നി–
ഭിന്നമാംസത്തയില്ലാതെ കാര്യംമൂലം
ഉന്നയിക്കത്തക്കതാ,യഗ്നിശക്തിപോൽ,
സദ്വസ്തുനിഷ്ഠമാംശക്തിയത്രേ മായ.
കാര്യത്തിനുമുമ്പു ശക്തിയൊരിക്കലു–
മാരാലുമെങ്ങുമറിയപ്പെടാദൃഢം.
സത്തിൻെറ ശക്തി സദ്വസ്തുവാവില്ലഗ്നി–
ശക്തിയല്ലഗ്നിയെന്നുള്ളതുനിർണ്ണയം.
ഉക്തരീത്യാ സദ്വിലക്ഷണമെന്നാകിൽ,
ശക്തിതത്ത്വം പിന്നെയെന്തെന്നുചൊല്ലണം?

ശൂന്യത്വമാണെന്നുരയ്ക്കിൽ മായാകാര്യം
ശൂന്യമാണെന്നു പറഞ്ഞതുപോലായി.
സത്തുമസത്തുമല്ലാത്തസ്വരൂപമി–
ശ്ശക്തിക്കു കല്പിക്കിലിങ്ങനയോജ്യമാം.
സാധിതാർത്ഥത്തെ പ്രമാണീകരിക്കുവാൻ
'നാസദീയാ'ഭിധസൂക്തമുരയ്ക്കുന്നു.
അത്തൽവ്വിലുണ്ടായിരുന്നില്ല സത്തുമ–
സത്തു,മെന്നാൽ തമസ്സൊന്നന്നിരുന്നിതു.
സത്ത്വം തമസ്സിനു ചൊന്നതു സത്തിൻെറ
യുക്തിയേയൂന്നിയാണെന്നറിഞ്ഞീടണം.
സത്ത സ്വതഃസിദ്ധമായ്തമസ്സിന്നില്ല
യുക്തിപ്രമാണങ്ങളാൽ നിഷേധിക്കയാൽ.
ആയതുകൊണ്ടു ശൂന്യത്തിനെന്നോണമി–
മ്മായയ്ക്കുമില്ലാദ്വിതീയത്വമെന്നുമേ.
ചൈത്രന്മമായവന്നുള്ളൊരു ശക്തിക്കു
പ്രത്യേകസത്ത കല്പിച്ചിടാ ലോകത്തിൽ.
ശക്തിയേറുമ്പൊഴുതേറുന്നു ജീവിത–
മാസ്ഥിതിയാൽ ശക്തി വേറൊരുവസ്തുതാൻ.
ഇത്ഥംവികല്പിപ്പതാകിലോജീവിത–
വൃദ്ധിക്കു ശക്തിയാകുന്നില്ല കാരണം.
പിന്നയോ,യുദ്ധം,കൃഷി മുതലായവ–
യെന്നപോലായതിൻകാര്യമത്രേഹേതു.
സർവഥാ ശക്തിമാത്രത്തെ വേറായിട്ടു–
നിർവചിച്ചീടാവതല്ലൊരേടത്തുമേ.
ശക്തികാര്യംവാസ്തവത്തിലില്ലാത്തതാ–
ണാസ്ഥിതിക്കുംദ്വിതീയാശംകയെങ്ങനെ?
ആ ശക്തി ബ്രഹ്മംമുഴക്കെക്കലെന്നത–
ല്ലേകദേശത്തിലൊതുങ്ങിയിരിപ്പതാം.

ഭൂമിയിൽ സ്നിഗ്ദ്ധമൃത്തിൽത്തന്നെയെങ്ങനെ-
യാമോ ഘടശക്തിനില്പ്പ.തതുപോലെ
ഈയാത്മവസ്തുവിൻനാലിലൊരംശത്തി-
ലീയുള്ളഭൂതങ്ങളൊക്കെ വത്തിക്കുന്നു.
മൂന്നുഭാഗംപരിശുദ്ധസ്വരൂപമാ-
യെന്നുമൊരുപോൽസ്വയംപ്രകാശിക്കുന്നു.
ഇങ്ങനെമായതന്നേകദേശസ്ഥിതി
ഭംഗിയിലോതുന്നതുണ്ട് വേദങ്ങളും.
ഞാനൊരംശത്തിനാലീലോകമാകവേ
വ്യാപിച്ചിരിക്കുന്നിതെന്നുഭഗവാനും
ഇജ്ജഗത്തിന്നുള്ളതാമേകദേശതാ-
മജ്ജുനനായുദേശിച്ചുകാണുന്നു.
ആത്മാവു ലോകംമുഴുവനുംവ്യാപിച്ചു
പത്തംഗുലമതിവത്തിച്ചിട്ടുന്നെന്നും,
ഏറ്റും വികാരമില്ലാതിരിക്കുന്നെന്നു-
മോതുന്നു വേദങ്ങളും ബ്രഹ്മസൂത്രവും.

ബ്രഹ്മത്തിനംശമില്ലാതിരിക്കുംപൊഴു-
തിമ്മട്ടുവേദങ്ങൾ ചൊല്ലുതെങ്ങനെ
എന്നിവിടെത്തോന്നിടാവുന്ന സന്ദേഹ-
മിന്നു പരിഹരിച്ചീടുന്നിതാചാര്യൻ.

അംശാംശിഭാവമില്ലാതപരാത്മാവി-
ലംശമജ്ഞാനത്തിനാലെ കല്പിച്ചിട്ടു
മായ സർവ്വാംശങ്ങളിലുമുണ്ടോയെന്നു
ചോദിപ്പവരൊടായ്ശ്രോതൃഹിതം നോക്കും
വേദമതേ ഭാഷയിൽത്തന്നെയുത്തര-
മീദൃശം ചൊല്ലുന്നിതെന്നുബോധിച്ചാലും.

ഇത്രമാത്രം വിഷമിച്ചൊരു ശക്തിയേ
ശ്രുദ്ധസത്തിൽ സമർത്ഥിച്ചതിന്നുള്ളർത്ഥം
വ്യക്തമാക്കുന്നിതു 'സത്തത്വമാശ്രിതാ-
ശക്തി'രിത്യാദിപദ്യങ്ങളാലിന്നിമേൽ.
ഭിത്തിയിൽ തേച്ച ചായങ്ങൾ പലതരം
ചിത്രങ്ങൾ ഭിത്തിയിൽ തോന്നിപ്പതുപോലെ,
സദ്വസ്തുവിൽ ചേർന്നിരിക്കുമിശ്ശക്തിയും
സദ്വസ്തുവിൽ വികാരങ്ങൾ തോന്നിക്കുന്നു,
ആദ്യവികൃതിയാകാശമാ,ണായതിൽ-
വേദ്യമായുള്ളൊരു രൂപമിടമത്രേ.
ആകാശ'മുണ്ടെ'ന്നിരിക്കയാൽ സത്തത്വ-
മാകാശമാകെയനുഗമിച്ചീടുന്നു.
സത്തത്വമേകസ്വഭാവമാ,മാകാശ-
വസ്തുവോ രണ്ടു പ്രകൃതികളുള്ളൊന്നാം.
സത്തിലിടമില്ല,വാനിലിടം സത്വ-
മിത്ഥമിരണ്ടുസ്വഭാവങ്ങൾ കാണുന്നു.
അല്ലെങ്കിൽ, മാറെറാലിയാട്ടെ വാനിൻഗുണ,-
മില്ലായതും സത്തി,ലിങ്ങു സഞ്ചരബ്ബങ്ങൾ
രണ്ടും വിയത്തിലു,ണ്ടാകയാൽ, സദ്വസ്തു-
വേകസ്വഭാവ,മാകാശം ദ്വിഗുണമാം.
ആകാശകാരണംസത്തെന്നിരിക്കവേ-
യാകാശസത്തയെന്നിങ്ങനെ സത്തിനു
വേൃമധർമ്മത്വംസ്ഫുരിക്കുന്നതെങ്ങനെ-
യാമെന്ന സംശയം നീക്കാനുരസ്സുന്നു.
യാതൊരു ശക്തി വിയത്തിനെക്കല്പിച്ചി-
തായതുതന്നെ സദ്വ്യോമങ്ങളെയൊന്നായ്
തോന്നിച്ചു തദ്ധർമ്മധർമ്മിഭാവങ്ങളെ-
പ്പിന്നെ മറിച്ചുമിമ്മട്ടു കല്പിക്കുന്നു.



# ശ്രീകൃഷ്ണബ്രഹ്മഗീതി-അർത്ഥവിവരണം

1. 'ദ്വേ വാവ ബ്രഹ്മണോ രൂപേ-മൂർത്തംചൈവാമൂർത്തംച' എന്ന ശ്രുതി അന്വർത്ഥമാക്കുന്നതിനായി തത്കാര്യക്ഷമമായ ശരീരം സ്വീകരിച്ചതാണെന്നു കല്പനം. പൊരുൾ-വസ്തു, മൂർത്താമൂർത്തപ്രകൃതിയോടൊത്തതാണ്; സ്ഥൂലസൂക്ഷ്മാത്മകമായ പ്രകൃതിക്ക്-പ്രപഞ്ചത്തിന്-വിവർത്താധിഷ്ഠാനമായി വർത്തിക്കുന്നതാണ്; എന്നതത്ഥ്വത്താക്കാൻ = പ്രപഞ്ചം പരമാത്മാവിംകൽ കല്പിതമാണെന്ന് 'സ്ഥാലീപുലാകന്യായേന' (ഉദാഹരണൈകദേശത്താൽ) വ്യക്തമാക്കാൻ പ്രാതിഭാസികശരീരമെടുത്താകുന്നു. സകലനിഷ്ക്കളെ പ്രകൃതിയോടു് (സ്വഭാവത്തോടു്) കൂടിയവനെന്നുള്ള ഈശ്വരസ്വരൂപവർണ്ണനത്തെ സാത്ഥമാക്കാൻ ദേഹമെടുത്തു എന്നു സാധാരണാത്ഥം. പാർത്താൽ...തിരുമെയ് = നോക്കുന്നവരുടെ കണ്ണിന് അതിസുഖം കൊടുക്കുന്ന ശരീരം — സുകുമാരകളേബരമെന്നു ഭാവം'. സമ്യഗ്ദൃക്സുഖവിത്താം' എന്ന വിശേഷണം കൊണ്ടു് ഭഗവാൻെറ വിഗ്രഹം നീലവർണ്ണവിശിഷ്ടമെന്നു ധ്വനിക്കുന്നു. നീലവർണ്ണനിരീക്ഷണം നേത്രസുഖഹേതുകമെന്നുണ്ടല്ലോ.

കൂടാതെ, 'പാർത്താൽ = വിചാരിച്ചാൽ, സമ്യഗ്ദൃക്സുഖവിത്താണ്-സമ്യഗ്ദർശനാനന്ദത്തിനു നിദാനഭൂതമാണ്-അങ്ങേ ആകൃതി എന്നു മററൊരത്ഥം. അതായതു്, അവിടുന്നു വാസ്തവത്തിൽ നിരുപാധിക ബ്രഹ്മസ്വരൂപനാണ്. ആകാശത്തിൻെറ നീലവർണ്ണം യഥാർത്ഥത്തിൽ ആരോപിതമായിരിക്കുംപോലെ, അങ്ങേ നീലവിഗ്രഹവും പഞ്ചഭൂത നിർമ്മിതമാകാതെ, അധ്യാസമാത്രസത്താകമായിരിക്കുന്നു എന്നുസാരം. ആകാശം അജ്ഞദൃഷ്ടിക്കു മൂർത്തമായും അഭിജ്ഞദൃഷ്ടിക്ക് അമൂർത്തമായും ഇരിക്കുംപോലെ, ഒരേ വസ്തു തന്നെ പണ്ഡിത പാമരന്മാക്കു പരാത്മപ്രപഞ്ചരൂപതയാ പ്രതിഭാനിക്കുന്നു. ഇങ്ങനെ മൂർത്താമൂർത്ത ഭാവത്തിനു സാമാനാധികരണ്യം നിർദ്ദോഷംസിദ്ധമായി. ഒരു വസ്തുവിനെ അറിയാത്തവന് അതേസംബന്ധിച്ച് തമോഭാവനയാണുണ്ടാവുക. തമസ്സിന് ഔപചാരികമായിട്ടാണെങ്കിലും 'നീലം തമശ്ചലതി...'എന്ന അനുഭൂതി രീതിക്കു് നീലവർണ്ണമാണല്ലോ കല്പിക്കപ്പെട്ടിരിക്കുന്നതു്.

ആ സ്ഥിതിക്ക്, ആത്മസ്വരൂപാജ്ഞാനത്തിൽ (മൂർത്തിമദ്ഭാവനാദശയിൽ) നീലവർണ്ണാരോപം സംഭാവ്യം തന്നെ. മുകളിൽ കാണുന്ന സാന്ദ്ര നീലിമയെ ലക്ഷ്യമാക്കി ആകാശപ്രാപ്തിക്ക പ്രയത്നിക്കുന്ന ആരം തന്റെ ഊർദ്ധ്വഗതിയെ തുടരുംതോറും ആ മരതകവൃത്തരംഗം ഉപര്യുപരി ഉയർന്നുമാറുന്നതു കാണാം. അപ്രകാരം, ആത്മസ്വരൂപം സാകാരമെന്നു കരുതുന്ന അപ്രബുദ്ധന്മാർക്ക് അതു ദുഷ്പ്രാപമാകുന്നു എന്ന അർത്ഥത്തേയും നീലത്വാരോപം സംഗ്രഹിക്കുന്നു, അപ്പോഠം മൂർത്തിസംകല്പം വ്യർത്ഥമാകുമോ? ഇല്ല. ആകാശത്തെക്കുറിച്ച് അല്പമാത്രജ്ഞാനമോ ജ്ഞാനലബ്ധിക്കു പാത്രതയോ സിദ്ധിച്ചിട്ടില്ലാത്ത ഒരുവന്റെ സ്ഥൂലധിഷണയ്ക്ക് ആദ്യം ആകാശവസ്തുവിഷയകബോധം ഉണ്ടാക്കിക്കൊടുക്കുന്നതിൽ 'നീലത്തട്ട്'' ഉപകാരകമത്രെ. ശാഖാചന്ദ്രന്യായേന അതിൽനിന്നു് വാസ്തവാകാശബോധം ഉദ്ഭൂതമാകും. ഇതുപോലെ സാകാരസംകല്പം നിരാകാരതയിലേക്കു വഴികാട്ടും. ഇങ്ങനെ ഭഗവാന്റെ നീലവപു:കല്പനത്തിൽ ഒട്ടുവളരെ താത്ത്വികാർത്ഥങ്ങഠം അടങ്ങിയിരിക്കുന്നു.

2. സഗുണേശ്വരസേവകൊണ്ടെന്താണു പ്രയോജനം? വെറുതെ ആശ്വാസജനകമെന്നു ഭ്രമിക്കുകയാണ്. ദേവതാപ്രസാദമിരുന്നാലും അനുഭാവ്യങ്ങളെല്ലാം വന്നുകൂടുമെന്നാശയം. തൊഴുന്നതു്-സേവ്യസേവകഭാവത്തിൽ വന്ദിക്കുന്നതു്, ''ഭേദഭ്രമം'' —ഞാൻ വേറെ, ഈശ്വരൻ വേറെ എന്ന വ്യത്യസ്തഭാവന തടിപ്പിക്കുന്ന വിഷയത്തിലേ ഉപയോഗപ്പെടൂ എന്നു മറെറാരർത്ഥം. ''തൊഴുകൈ ...തുഴവോന്നാണ്; അഞ്ജലിബന്ധം-കൂപ്പുകൈ-നിർഭയഭാവത്തെ-അഭയാർത്ഥത്തെ ദ്യോതിപ്പിക്കുന്ന മുദ്രയാണ്. സേവകനെ ആപത്തിൽനിന്നും ഉദ്ധരിക്കാൻ എപ്പോഴും ഒരു ബന്ധു (സേവ്യൻ) ഉണ്ടായിരിക്കുമെന്നു താത്പര്യം. ''തേഷാം നിത്യാഭിയുക്താനാം-യോഗക്ഷേമം വഹാമ്യഹം'', ''കൌന്തേയ! പ്രതിജാനീഹി-ന മേ ഭക്തഃപ്രണശ്യതി'', ''യാദൃശീ ഭാവനാ യസ്യ സിദ്ധിർഭവതി താദൃശീ'' ഇത്യാദികഠം ടിപക്ഷത്തിനു സാക്ഷ്യങ്ങളത്രെ. 'എങ്കിൽ ആരൊരാലംബം' —ഇതുവാസ്തവമെങ്കിൽ എനിക്കാരാണ് ഒരാശ്രയം? ആരുമില്ല. എന്റെ കഷ്ടപ്രാരബ്ധത്തിനു് യാതൊരു നീക്കുപോക്കും കാണായ്കയാൽ എന്നിൽ സഗുണേശ്വരകരുണ പ്രസരിക്കുന്നില്ല എന്നു കാക്കുക്തി താത്ത്വികാർത്ഥം: തൊഴുകൈ നിർഭയഭാവത്തെ-ഭയരഹിതവസ്തുസ്ഥിതിയെ് സൂചിപ്പിക്കുന്നതാണ്

'ദ്വിതീയാദ് വൈ ഭയം ഭവതി' എന്ന ശ്രുതിപ്രകാരം രണ്ടെന്നുള്ള നിലയാണല്ലോ ഭയഹേതു. എന്നാൽ, തൊഴുമ്പോൾ, ദ്വൈതഭാവത്തെ ഭജിച്ചിരുന്ന കരസംപുടങ്ങളെ ഒന്നായിച്ചേർത്ത് വസ്തുസ്ഥിതി അദ്വൈതരൂപമാണ്–നിർഭീകമാണ്–എന്നു കാണിക്കുന്നു. ഇതാണ് വന്ദിക്കുമ്പോൾ കൈത്തലങ്ങൾ ചേർത്തുപിടിച്ചുകാണിക്കുന്നതിൻെറ ആന്തരം. ഒരു ദേവനെയോ മനുഷ്യനെയോ അഭിവാദനംചെയ്യുമ്പോൾ, ഭേദം വാസ്തവമല്ല, നാം ഒരേ അഭിന്നവസ്തുവാണ് എന്ന യാഥാർത്ഥ്യത്തെ അഭിവ്യഞ്ജിപ്പിക്കുവാനാണ് അഞ്ജലിമുദ്ര ലക്ഷ്യമാക്കി കാണിക്കുന്നത്. ഇങ്ങനെ തൊഴുകൈ അദ്വൈതവസ്തുസ്ഥിതിയെ കാണിക്കുന്നതെന്നു സിദ്ധമായി. എംകിൽ— അപ്രകാരമാകുന്നപക്ഷം–രണ്ടററ ആ നിലയിൽ ആരാണാശ്രയം? അപ്പോഴും ആരുമില്ല. നിരാലംബാവസ്ഥ മനുഷ്യമനസ്സിനു വിചാരസഹമല്ലായ്കയാൽ ആ അഭയസ്ഥാനത്തും അവൻ ഭയപ്പെടുന്നു. ''അസ്പർശയോഗോ വൈ നാമ — ദുസ്പർശഃ സർവ്വയോഗിഭിഃ യോഗിനോ ബിഭ്യതി ഹ്യസ്മാ—ദഭയേ ഭയദർശിനഃ'' എന്ന് ആചാര്യന്മാർ പറയുന്നതു നോക്കുക.

3. പടിഞ്ഞാറൊരുസ്ഥലം ലാക്കാക്കിക്കൊണ്ട് കിഴക്കോട്ടു യാത്രചെയ്യുന്നവനു് ഉദ്ദിഷ്ടദേശപ്രാപ്തിക്കു വിഘാതം നേരിടുംപോലെ, സഗുണോപാസ്തിശീലനം നിർഗ്ഗുണബ്രഹ്മപ്രാപ്തിരൂപമായ മോക്ഷത്തിനു ബാധകമല്ലേ എന്നഭിശംക. ഉത്തരാർദ്ധമായ ദൃഷ്ടാന്തത്തിൻെറ യോഗ്യതകൊണ്ട്, ആലംബാവസ്ഥയിൽ നിന്നു നിഷ്ഠയാരംഭിക്കുന്നവൻ ക്രമേണ നിരാലംബപദവിയിലെത്തുമെന്നുകൂടി അർത്ഥം കിട്ടും. എങ്ങനെയെന്നാൽ, പ്രതീചീന ലക്ഷ്യത്തെ–പടിഞ്ഞാറെദിക്കിനെ–ഉദ്ദേശിച്ച് കിഴക്കോട്ടുപോയാലും ഭൂപ്രകൃതികൊണ്ട്, കുറേനാൾ മുടങ്ങാതെ യാത്രചെയ്യുന്നപക്ഷം നിശ്ചിതദേശം പ്രാപിക്കാൻ കഴിയുമെന്നാണല്ലോ സാധുതരാഭിപ്രായം. അതുകൊണ്ട് വിളംബം കുറെ ഉണ്ടാകാമെങ്കിലും, സാകാരോപാസന നിരാകാരതപ്രാപ്തിക്കു സാധകമല്ലാതെ ബാധകമാകയില്ല എന്ന പ്രബലസിദ്ധാന്തത്തെയും ഈ പദ്യം ഗർഭീകരിക്കുന്നു.

ഇവിടെ, ബ്രഹ്മമതാനുയായികൾ കാരാടപ്രമുഖന്മാർ മുതലായ ചില പുത്തൻ കൂററുകാർ–പ്രതികൂലിക്കുന്നു. നിരാകാരവസ്തുവിനെ സാകാരമെന്നു ഭാവിക്കുന്നതു തെററ്; സർവവ്യാപിയെ ഏക

ത്തു ഉപാസിക്കുന്നതു പരമാബദ്ധം നിരൂപബ്രഹ്മപ്രാപ്തി രൂപധ്യാനം കൊണ്ടു സാധ്യമല്ല; ഇത്യാദികളാണ് അവരുടെ വാദമുഖങ്ങൾ. ഈവക പൂർവ്വപക്ഷങ്ങൾ തത്ത്വബുദ്ധിഹീനന്മാരായ നൂതന വിവേകികൾക്കു തോന്നാവുന്നതാണ്. ഇതിൽ യുക്തിയുണ്ടെന്ന് ഇവരുടെ വലത്തുനില്ക്കത്തക്ക യോഗ്യത സിദ്ധിച്ചിട്ടുള്ളവർ ഭ്രമിക്കയും ചെയ്യും. അതിരിക്കട്ടെ. മേൽപറഞ്ഞ ശുഷ്കവാദങ്ങളെക്കുറിച്ചുനോക്കാം.

നിരാകാരവസ്തു സാകാരമാണെന്നുള്ള സംകല്പമല്ല, ഭജനവേളയിൽ ഒരു പ്രതീകോപാസകനുണ്ടാകുന്നതു്. പിന്നെയോ, ഈശ്വരബുദ്ധിയുടെ അനുസ്യൂതപ്രവാഹമാണ്. ദീപാരാധനയ്ക്കായി ഒരു ക്ഷേത്രം അടച്ചുതുറക്കുമ്പോൾ ബിംബം കണ്ടുതൊഴുതുനില്ക്കുന്നവർ ഇതൊരുനല്ല കല്ലാണ്; നമ്മുടെ അമ്മിക്കുഴവിപോലെയിരിക്കുന്നു; ഈശ്വരൻ ഇപ്രകാരം തന്നെ ഇരിക്കും എന്നൊന്നും വിചാരിക്കുന്നില്ല, നേരേമറിച്ച്, അവരുടെ മനസ്സ് പരിതഃസ്ഥിതങ്ങളെപ്പോലും വിസ്മരിച്ച് ഈശ്വരഭക്തിപ്രവണമായിത്തീരുന്നു. സർവ്വേശ്വരാ, സർവ്യാപകാ ഇത്യാദി അന്തരക്തിമസൃണങ്ങളായ ശബ്ദങ്ങൾ അവരുടെ ഹൃദയഗുഹകളിൽ നിന്നറിയാതെ പൊങ്ങി രസനാഗ്രത്തിൽ പ്രതിദ്ധ്വനിക്കൊള്ളുന്നു. ഇതുകൊണ്ട്, ശിലാദിരൂപമായ സംകുചിതവൃത്തി അവരുടെ മനസ്സിനെ തീണ്ടിയിട്ടുപോലുമില്ലെന്നു നിശ്ചയിക്കാം. 'അപരോക്ഷശിലാബുദ്ധിർ-ന പരോക്ഷേശതാം നദേത്'' എന്നുപറഞ്ഞിട്ടുള്ളതിന്റെ താത്പര്യമിതാണ്. അപ്പോൾ സാകാരോപാസനകൊണ്ടെന്തുദോഷം? സാധനം ഏതുതന്നെ അവലംബിച്ചാലും സാധ്യത്തിൽ ഫലവൈപരീത്യ-മില്ലെങ്കിൽ ഹാനിയുണ്ടോ? ഇനി, സാകാരമെന്നും നിരാകാരമെന്നും രണ്ടായി വ്യവഹരിക്കുന്നതു് വ്യക്തിഗതമായ വ്യത്യാസത്തെ ആസ്പദമാക്കിയാണെന്നും ജാത്യാ വസ്തുഭേദമില്ലെന്നും വ്യവസ്ഥാപിക്കുന്ന (Science) ശാസ്ത്രസിദ്ധാന്തത്തെ നോക്കുമ്പോഴും സാകാരോപാസന ത്യാജ്യകോടിയിൽപെട്ടു പോകുന്നില്ല. എങ്ങും നിറഞ്ഞ ഒന്നിനെ ഏകദേശത്തിൽ ഉപാസിക്കുന്നതു് അസംബന്ധമെന്നാണു രണ്ടാമത്തെ ആക്ഷേപം. എങ്ങും നിറഞ്ഞതാണെങ്കിൽ, ആ ഏകദേശത്തിലും അതുണ്ടായിരിക്കുമല്ലോ. പിന്നെ, എന്തുകൊണ്ട് അവിടെ ധ്യാനിച്ചുകൂടാ? തന്നെയുമല്ല, സർവവ്യാപകത്വം പരിഛിന്നമായ മനസ്സുകൊണ്ട് എങ്ങനെ വിധാരണം ചെയ്വാൻ കഴിയും? മനസ്സും സർവവ്യാപകമാണെന്നു വാദിച്ചാൽ, ശ്രുത്യന്ത

ഭവവ്യാകോപം നേരിടുന്നതിനു പുറമേ, അങ്ങനെയുള്ള മനസ്സിനു സർവവ്യാപകത്വഭാവനകൊണ്ടെന്തു വിശേഷം സിദ്ധിക്കേണ്ടതുണ്ടെന്നു് ഒരു ചോദ്യവും ശേഷിക്കും. ഇങ്ങനെ നിരൂപിക്കുമ്പോൾ, സർവഗതഭാവം ധ്യേയമാക്കുന്നതു് ഏതുവഴിക്കും ദുർഘടമെന്നു കാണാം. ഈ നിലയിൽ—സാമാന്യസത്ത മനസ്സിനു വിഷയമാകാത്ത അവസ്ഥയിൽ-വിശേഷത്തെ ആശ്രയിച്ചു ക്രമേണ ഉപരിഭൂമികയിലേക്കു കടക്കുന്നതാണു പ്രായോഗിക നയം. 'വിശേഷേണ ഗൃഹ്യത ഇതി വിഗ്രഹ:' എന്ന നിരുക്തിപ്രകാരം വിശേഷസ്വരൂപാവലംബം വിഗ്രഹാരാധനമായിത്തീരുന്നു. അഗ്നി ഒരു വ്യാപക വസ്തുവാണെന്നിരുന്നാലും ആ നിലയിൽ അതിനെ അറിയാൻ വിഷമമുണ്ടു്. ഒരു കൽക്കഷണം കാണുമ്പോൾ അതിൽ അഗ്നിയുണ്ടെന്നു് അനുമാനിക്കാൻ ആദ്യം നാം പ്രാപ്തന്മാരാകുന്നില്ല. എന്നാൽ, രണ്ടുകല്ലുകൾ കൂട്ടിമുട്ടുമ്പോൾ, അവിടെ ചൂടു്, പ്രകാശം ഇവ പ്രത്യക്ഷമാകുന്നു. അപ്പോൾ നമുക്കു് അഗ്നിയുടെ സ്വരൂപജ്ഞാനം ലഭിക്കുന്നു. ഈ ജ്ഞാനംമൂലം സ്ഥലാന്തരത്തിൽ അതിന്റെ വ്യാപ്തിയെ അനുമിക്കാനും നാം ശക്തന്മാരായിത്തീരുന്നു. ഈ വ്യാപ്തിജ്ഞാനം എവിടെനിന്നുണ്ടായി? രണ്ടുഖണ്ഡപദാർത്ഥങ്ങളെ ആശ്രയിച്ചുള്ള പ്രവൃത്തിയുടെ ഫലത്തിൽനിന്നുംഅഗ്നി ഒരു വ്യാപകവസ്തുവാണെന്നു് ആരോ പറഞ്ഞുകേട്ടതുപിടിച്ചുകൊണ്ടു്, വ്യാപകവസ്തു-ജ്ഞാനം ഖണ്ഡപദാർത്ഥത്തിൽനിന്നും ഉണ്ടാകത്തക്കതല്ല എന്നൊക്കെ യുക്തിപുലമ്പിനടന്നാൽ എങ്ങനെ അതിനെ അറിയും? സർവവ്യാപകനെ സാക്ഷാത്കരിക്കാൻ ഏകദേശത്തിൽ മനസ്സൂന്നി പ്രവർത്തിച്ചാൽ പോര എന്നു പറയുന്നതും ഇതുപോലാകുന്നു. രണ്ടു ഘനപദാർത്ഥങ്ങൾ തമ്മിൽ ഉരുമ്മുമ്പോൾ സ്ഫുലിംഗങ്ങൾ പുറപ്പെടുന്നമാതിരി, ഒരു വസ്തുവിൽ മനസ്സിനെ സംകല്പപൂർവ്വം തടഞ്ഞുനിർത്തി ധ്യാനാദികൾ ചെയ്താൽ അവിടെ ആത്മപ്രകാശം വ്യക്തീഭവിക്കും. ധ്യേയവസ്തു ആന്തരമോ ബാഹ്യമോ രണ്ടുമാകാം. ഇതിലും പിടിവാദമുള്ളവരുണ്ടു്. ആന്തരവിഗ്രഹം പൂജ്യമെന്നും ഇതരം ത്യാജ്യമെന്നും ചിലർ (ശിവയോഗിപ്രഭൃതികൾ) മുരട്ടുപിടിപിടിക്കുന്നു. ഇവരുടെ വാദസാരം മനസ്സിലാകുന്നില്ല. ധ്യേയവസ്തു ഒന്നു വേണമെന്നു വിധി ഏർപ്പെട്ടപ്പോൾ തന്നെ അതു ധ്യാതാവിൽനിന്നു ഭിന്നമെന്നു വന്നുപോയി. പിന്നെ അതു് ബാഹ്യമായാലെന്തു്, ആന്തരമായാലെന്തു്? ഒരുവിശേഷവുംഇല്ല. 'യഥാഭിമതധ്യാനാദ്വാ' എന്നു പതഞ്ജലി നിരംകുശം ധ്യാനനിർദ്ദേശം ചെയ്തിരിക്കുന്നതു

കൊണ്ടും ടി-വാദത്തിനു സ്ഥാനം കിട്ടുന്നില്ല. പോരെങ്കിൽ, അതേ സൂത്രത്തിനു 'വൃത്തി' ചെയ്യുമ്പോൾ, വിശദമായി, ശ്രീഭോജദേവൻ ഇപ്രകാരം പറയുന്നു. '...ബാഹ്യേ ചന്ദ്രാദൗ, വാഭ്യന്തരേ നാഡീചക്രാദൗ വാ ഭാവ്യമാനേ ചേതഃ സ്ഥിരീഭവതി'-വെളിയിലുള്ള ചന്ദ്രാദിപദാർത്ഥങ്ങളെയോ ആന്തരമായ ഷഡാധാരം തുടങ്ങിയ സ്ഥാനങ്ങളെയോ ധ്യാനിച്ചാൽ മനസ്സേകാഗ്രമാകും. ഇനി, സ്വാമി വിവേകാനന്ദൻ ഇതിനെക്കുറിച്ചു പറഞ്ഞിരിക്കുന്നതു നോക്കുക! 'It does not make much difference whether, these images are inside or outside the mind'—ഈ പ്രതീകങ്ങൾ ആന്തരമായാലും ബാഹ്യമായാലും രണ്ടും ഒരുപോലെതന്നെ; വലിയ വ്യത്യാസമൊന്നുമില്ല. രൂപധ്യാനത്താൽ അരൂപഭാവം പ്രാപിക്കപ്പെടുകയില്ല എന്നുള്ളതാണു മൂന്നാമത്തെ മൂർത്തിവാദം. ഇതിനുസമാധാനം മേൽ വിവരിച്ച ഭാഗങ്ങളിൽനിന്നു ലഭിക്കുമെങ്കിലും, ചിലതുകൂടിപ്പറയുന്നു. ആദ്യം ചാടുപിടിച്ചു നടന്നു ശീലിച്ചുതുടങ്ങിയാൽ പിന്നെ ഒരിക്കലും നിരവലംബമായിനടക്കാൻ സാധിക്കുകയില്ലെന്നുപറയുംപോലെ മാത്രമേ ഈ വാദത്തെ കണക്കാക്കേണ്ടതുള്ളൂ. ഇവർ പറയും പ്രകാരമായാൽ, സാകാരനായി-സ്ഥൂലദേഹനായി-ജനിക്കുന്നതും നിരാകാരപ്രാപ്തിക്കു ബാധകമെന്നുവരും. മൂർത്തി സ്വീകരണം എങ്ങനെ അമൂർത്തഭാവാപത്തിക്കു സാധനമാകും? നേരേ വിരോധമല്ലേ? അപ്പോൾ, മനുഷ്യജന്മലാഭം മുക്തിഹേതുകമെന്നുള്ള സിദ്ധാന്തവും പൊളിഞ്ഞു. കൂടാതെ, ധ്യാനധ്യാതൃധ്യേയാത്മകമായ നാനാത്വത്തെ ആശ്രയിച്ച് എങ്ങനെ ഏകത്വം-കൈവല്യം-ഇവർ കൈക്കലാക്കും? ഇതു സാധിക്കുന്നപക്ഷം, എന്തുകൊണ്ട് സാകാരോപാസകനു നിരാകാരാത്മഭാവമടഞ്ഞുകൂടാ? നാനാരൂപങ്ങളിൽ—വിഷയങ്ങളിൽ—ഓടിത്തിരിഞ്ഞുകൊണ്ടിരിക്കുന്ന മനസ്സിനെ ആദ്യം ഈശ്വര പ്രതീകമായ ഏകരൂപത്തിൽ തടഞ്ഞുനിർത്തി അതിൻെറ സഞ്ചാരപരിധി നിയമനം ചെയ്യുന്നു. എന്നിട്ട്, ക്രമേണ അതിനെ വിട്ട് മനസ്സ് അരൂപാവസ്ഥയെ പ്രാപിക്കുന്നു. ഒടുവിൽ ആത്മതാദാത്മ്യമടയുന്നു. ഇതാണു പ്രായോഗികമായ രീതി. 'തച്ച ത്യക്ത്വാ മദാരോഹോ-ന കിഞ്ചിദപി ചിന്തയേത്'; താമപ്യഥ പരിത്യജ്യ മനോബുദ്ധിസമന്വിതാം ശേഷസ്ഥിര സമാധാനേ—മയി ത്വം ഭവ ...' ഇത്യാദിഘട്ടങ്ങളിൽ സ്ഥൂലത്തിൽനിന്നു സൂക്ഷ്മത്തിലേക്കുള്ള ക്രമഗതിയെ സമാധാനസമേതം ഉപദേശിച്ചിരിക്കുന്നതു നോക്കുക. നോക്കീട്ട് ആ വഴിയേ അനുഗമിക്കുക. അല്ലാതെ, എട

ത്തുപാടിയാൽ കാലൊടിഞ്ഞുകിടപ്പിലായിപ്പോകും. ഇതിനു വിപരീതമായി, സാകാരോപാസനയെ നിഷേധിക്കുന്ന പ്രമാണങ്ങളും കാണുന്നതോ എന്നാണെങ്കിൽ, വിധി അധികാരിവിഷയകമായേർപ്പെട്ടതും നിഷേധം ഉത്തരഭൂമിപ്രവേശപ്രോത്സാഹകവും ആണെന്നു ധരിക്കണം. അതുകൊണ്ടു് ശാസ്ത്രസമ്പ്രദായാനഭിജ്ഞന്മാർ വല്ലതും എഴുതിപ്പിടിപ്പിച്ചിരിക്കുന്നതുകണ്ടു് പ്രകൃത്യനുഗുണമായ സാകാരോപാസനാവിഷയത്തിൽ ആരും കഷായിത ചിത്തവൃത്തികളായി പതിക്കരുതെന്നു ചുരുക്കം.

4. പക്ഷാന്തര...ധൃതി = അഭിപ്രായനാനാത്വത്തിൻെറ ശക്തിയാൽ അധരിത ധൈര്യനായിത്തീർന്നവൻ. വിധിനിഷേധവാക്യങ്ങളിൽ പ്രയോഗിച്ചിരിക്കുന്ന അർത്ഥവാദസംപ്രദായത്തെ ഗുരുമുഖത്തുനിന്നും ഗ്രഹിച്ച സമാഹിതമതികളാകാത്തവർ ഉപാസനാവിഷയകമായും മററും വിഭ്രാന്തബുദ്ധി വൃത്തികളാകുമെന്നർത്ഥം ഇവിടെ അനുസന്ധേയമാകുന്നു.

5. വിഷതുല്യം (ഭോക്താവിനു പ്രാണഹാനി ഹേതുകം) ആയ പ്രപഞ്ച വിഷയത്തിലുള്ള അഭിനിവേശം ദുരന്തദുഃഖദമെന്നു കണ്ടു് ആ വഴിവിട്ടു്, ഏതുവഴിക്കു–പാരലൗകിക പദ്ധതിയെ–ആശ്രയിച്ചു–പരഗതി തേടുന്നവൻ, അന്യോന്യ വിരുദ്ധ (മായ) മതങ്ങളാകുന്ന കൂരിരുട്ടുകൊണ്ടു മാർഗ്ഗഭ്രമം പ്രാപിച്ചുഴലുന്നു. പ്രപഞ്ചത്തിൽ ഏതു വഴിക്കും സുഖം കിട്ടുകില്ലെന്നു പരിദേവനം. തീവ്രവൈരാഗ്യത്തോടെ നിഷ്ക്കാമവഴിക്കു മോക്ഷമാരായുന്നവനു കമതദ്ധ്വാന്തം നേത്രാഛാദകമാകുന്നില്ല. അവനെവിടെയും സുഖം തന്നെ. ഏതു മതവും യഥാവകാശം യോഗ്യമെന്നറിഞ്ഞു് ആനന്ദിക്കുന്നു എന്ന അർത്ഥവും ടി പദ്യത്തിൽ അടങ്ങിയിരിക്കുന്നു,

6. പ്രപഞ്ചകാര്യം ഇങ്ങനെ 'ഉഭയതഃ പാശാരജ്ജുഃ'–ഇരുപാട്ടും കുരുക്കു–എന്നു നൈയ്യായിക വൈദാന്തികാചാര്യന്മാർ പറയുന്നമാതിരി സർവത്ര ദുഃഖമയമാണെന്നിരിക്കെ, ജീവികളെ അതിലിട്ടു വലയ്ക്കുന്നതെന്തിനു്? ഈ പ്രവൃത്തി അങ്ങേയ്ക്കു രസകരമാണോ എന്നു ചോദ്യം. ന്യായമായ കാരണത്തോടുകൂടാതെ 'ദൈവം' സൃഷ്ടികാര്യം കൈയേററതായിപ്പറയുന്ന ചിലരുടെ നവ്യമതങ്ങളെ ലക്ഷീകരിച്ചാണു് 'കേവലമുപയോഗിപ്പ'തെന്നു പ്രയോഗിച്ചിരിക്കുന്നതു്. ജീവപക്ഷത്തിൽ ഒരു ഹേതുവുമില്ലാതെ ബലാൽ പിടിച്ചു ദുഃഖഭൂയിഷ്ഠമായ സംസാരത്തിൽ തള്ളുന്നതു് അവരുടെ ദൈവ

ത്തിന് ഒരു നേരംപോക്കായിരിക്കുമോ എന്നു ശംകിച്ചാകുന്നു 'മോദ പ്രരോഹഹേതുകമോ' എന്നു മാത്രം പ്രശ്നം സമാപിപ്പിച്ചതു്.

പൂർവപദ്യത്തിൽ പ്രതിപാദിച്ച പ്രകാരം ഈശ്വരങ്കൽ സ്വേച്ഛാപ്രഭുത്വം ആരോപിക്കുന്നതു് അന്യായമെന്നുകണ്ടു ചിലർ ജന്മാദി ദുഃഖഹേതു മനസ്സെന്നു ശംകിക്കുന്നു. ''മനഃസിദ്ധൗസർവസാമ്രാജ്യ സിദ്ധിഃ'' എന്നപോലെ ഏതോ ഒക്കെവെച്ചുകൊണ്ടു മുക്തകണ്ഠം നിലവിളിക്കയും ചെയ്തു കാണുന്നു. ആ കൂട്ടരുടെ സിദ്ധാന്തവും അപസിദ്ധാന്തമെന്നു വിശിഷ്യ സമർത്ഥിക്കുന്നു.

7. 'നാലാനനമാന്നോൻ'-മനസ്സ്, ബുദ്ധി, ചിത്തം, അഹംകാരം ഇങ്ങനെ ചതുർമുഖമായ വൃത്തിപ്രവാഹത്തോടുകൂടിയ നസപദാർത്ഥം അഥവാ അന്തഃകരണം എന്നർത്ഥം. അതിനും മേലാവാണങ്ങ്. ''ദൃശ്യാ ധീവൃത്തയഃ സാക്ഷീ-ദൃഗേവ നതു ദൃശ്യതേ''- എൻെറ മനസ്സു സ്വസ്ഥമായിരിക്കുന്നു; ചലിക്കുന്നു; എനിക്കു വിചാരശക്തിയില്ല എന്നിപ്രകാരം അനുഭവമുള്ളതുകൊണ്ടു് മനസ്സു ദൃശ്യകോടിയിൽ പെട്ടതത്രെ. അതിനപ്പുറം അതിനേയും പ്രശോഭിപ്പിച്ചുകൊണ്ടു നില്ക്കുന്ന ദൃക്ക് ഒന്നുണ്ടെന്നും ഈ അനുഭവത്തിൽ നിന്നനുമിക്കാം. അങ്ങനെയാകുമ്പോൾ, എല്ലാം മനസ്സിൻെറ ദോഷത്താൽ സംഭവിക്കുന്നു എന്നു പറയുന്ന കേവല മനഃപ്രധാനവാദികളുടെ പക്ഷം ഉച്ഛേദ്യമായിപ്പോകുന്നു. അതുകൊണ്ടു സർവാധാരഭൂതനായ നീ തന്നെ ദുഃഖത്തിൻെറയും പ്രഭവസ്ഥാനം എന്നു സാരം. ചതുർമ്മുഖബ്രഹ്മാവിനു കാരണം വിഷ്ണുവാണെന്നുള്ളതു പുരാണപ്രസിദ്ധമാകയാൽ, എല്ലാവിധത്തിലും ഉത്തരവാദിത്വം നിന്നെ ബ്ബന്ധിക്കുന്നു എന്നഅർത്ഥം സ്പഷ്ടം.

8. ഇവിടം മുതൽ മൂന്നു ശ്ലോകങ്ങൾ കൊണ്ടു കർമ്മപ്രാമാണ്യവാദത്തെ വിമർശിക്കുന്നു.

തത്തൽ കർമ്മാനുസാരം ഫലം കൊടുക്കുന്നു എന്നല്ലാതെ ഉദാസീനനായ ഈശ്വരൻ വിശിഷ്യ ഒന്നും പ്രവൎത്തിക്കുന്നില്ല എന്നു പറയുകയാണെങ്കിൽ, ''പരാത്തു തച്ഛ്രുതേഃ'' എന്ന സൂത്രം കൊണ്ടു്, നീ പ്രേരകനാണെന്നു വരുന്നു. കർത്തൃത്വത്തേക്കാൾ ഗൗരവം കാരയിതൃത്വത്തിനാകയാൽ, അങ്ങയുടെ ഈ വാദം 'ഗളേപാദുകാ'ന്യായേന പര്യവസാനിക്കുന്നു എന്ന് ഉത്തരാദ്ധ സംകലിതാർത്ഥം.

9. ജീവവാസനാനുരൂപം പ്രേരണ ചെയ്യുന്നതേ ഉള്ളൂ; അതിനാൽ, ഈശ്വരനിൽ ദോഷാരോപം ചെയ്യരുതാ എന്നുള്ള പക്ഷവും 'പ്രയോജനാഭാവാത്'' ഇത്യാദിന്യായത്താൽ വാദഗ്രസ്തമായിത്തീരുമെന്നാശയം.

10. 'ലോകവത്തു ലീലാകൈവല്യം' എന്ന സൂത്രത്തെ പ്രമാണമാക്കി ലീലാർത്ഥം ജീവപ്രേരണാദിരൂപപ്രപഞ്ചവ്യാപാരത്തിൽ പ്രവർത്തിക്കുന്നു എന്നു (സൂത്രം) കൗശലം പറഞ്ഞൊഴിയാൻ നിർദ്ദോഷിയാവാൻ-നിനക്കു സാദ്ധ്യമല്ല; എന്നുമാത്രമല്ല, ആ സൂത്രം (ചരട്) അങ്ങേയ്ക്കു് കുരു (കുടു) ക്കായും തീരുന്നു; നിന്നെ ബന്ധിക്കുമെന്നു പ്രതിജ്ഞ. അങ്ങേ ക്രീഡനം പരപീഡനാരൂപമായിപ്പരിണമിക്കയാലെന്നു ഹേതു. ഒരുവൻെറ ലീല ഇതരനുപദ്രവകരമാണെങ്കിൽ, അതു സ്വീകാരയോഗ്യമെന്നു വരുമോ? (വരില്ല) എന്നുദാഹരണം. ലോകസൃഷ്ട്യാദിരൂപമായ അങ്ങയുടെ കളി ജീവികൾക്കു ദുഃഖഹേതുകമെന്നാശയം.

പൂർവശ്ലോകത്തിലെ 'അപര'ശബ്ദപ്രയോഗത്തെപ്പിടിച്ചു അംശപരിണാമവാദത്താൽ അതിനെ ഖണ്ഡിക്കുന്നു:

11. ജീവരാശികൾ ഈശ്വര പരിണാമമാണെന്നു ഭാസ്കരപ്രഭൃതികളും അംശഭൂതമെന്നു രാമാനുജാദികളും വ്യവസ്ഥാപിക്കുന്ന അഭിപ്രായാന്തരങ്ങളെ ഈ ശ്ലോകം സംഗ്രഹിക്കുന്നു. ഈ രണ്ടു സ്ഥിതിയിലും സംസാരദുഃഖത്തെക്കുറിച്ചു'പരാദി'യുണ്ടാകാൻ സംഗതിയില്ല. അന്യസത്തസിദ്ധിക്കായ്കയാലെന്നു ഹേതു.

കർമ്മപ്രാധാന്യവാദത്തിൻെറ അസാംഗത്യത്തെ ആച്ഛാദനം ചെയ്യാനായി അംഗീകരിച്ച അംശപരിണാമവാദങ്ങളും ചതുരശ്രമല്ലെന്നു് അടുത്ത പദ്യം സമർത്ഥിക്കുന്നു.

12. ''അവികാര്യോയമുച്യതേ,'' 'സർവഗതസ്ഥാണുരചലോടയം സനാതനഃ'' ഇത്യാദി പ്രമാണങ്ങളാൽ ടി വാദത്തിനടിസ്ഥാനമില്ല. പരിണാമം ഒരു വികാരമാകകൊണ്ടു്, അവികാരിക്കു് അതു സംഭവിക്കാൻ ന്യായമില്ല. സർവഗത (പരിപൂർണ്ണ) നായ നീ അംശിയെന്നു പറയുന്നതും പരമാർത്ഥദൃഷ്ട്യാ ഘടിക്കുന്നില്ല. പരിപൂർണ്ണ വസ്തുവിൽ അപരിപൂർണ്ണമായ അംശത്തെ അതിശംകിക്കുന്നതു് അനർഹമെന്നർത്ഥം. ഇങ്ങനെ ലക്ഷണപരിഗണന ചെയ്തുനോക്കുമ്പോൾ, ഒടുവിൽ സ്തിമിതഗംഭീരസ്വഭാവമായ ചിദ്രൂപം അവിതഥാത്മനാ അവശേഷിക്കുന്നു. ചിത്സ്വരൂപം മാത്രം

ശേഷിക്കും എന്നു പറഞ്ഞതുകൊണ്ട് സാംഖ്യമതത്തിലെ ആത്മലക്ഷണം അംഗീകരിച്ചതായിത്തോന്നാം. എന്നാൽ, 'ചിദേകരസ' ശബ്ദം സത്, ആനന്ദം ഇവസ്സൂപലക്ഷണമായി പ്രയോഗിച്ചിരിക്കയാൽ ആ ശംകയ്ക്കവകാശമില്ല.

13. വസ്തുസ്ഥിതി ഇപ്രകാരമാണെങ്കിൽ–പൂർവപദ്യത്തിൽ ഉപപാദിച്ചവിധംസച്ചിൽസുഖരൂപമായ ഏകവസ്തുമാത്രമേ പരമാർത്ഥത്തിലുള്ള എന്നുവരികിൽ–ആ നിലയിലും ദുഃഖി എന്ന പരിദേവനത്തിനാരിരിക്കുന്നു? ഏതു വഴിക്കും പരിദേവനത്തിന് ആനർത്ഥക്യാപത്തി എന്നു ജീവപക്ഷ നിരസനം. അവിടത്തെ അഭിപ്രായം ഇങ്ങനെയാണെങ്കിൽ–ഏകജീവവാദരൂപത്തിൽ കലാശിക്കുന്ന പക്ഷം–ആ വഴി, അതിഗഹനമായ അദ്വൈതപദ്ധതി, സാധാരണക്കാർക്കറിയാൻ എളുപ്പമല്ല; എന്നു വച്ചാൽ തനിക്കനുഭവപ്പെടുന്നില്ലെന്നു വീണ്ടും പരിദേവനം. ''മനുഷ്യാണാം സഹസ്രേഷു കശ്ചിദ്യതതി സിദ്ധയേ...'' എന്ന ഭഗവദ്വാക്യപ്പടി വളരെ കുറച്ചുപേരേ അദ്വൈത വസ്തുസ്ഥിതി സാക്ഷാത്കരിക്കുന്നുള്ളുഎന്നു സിദ്ധിക്കുന്നു. അതനുസരിച്ച്, അത്യല്പഭാവേ അത്യന്താഭാവ വ്യവഹാരരീത്യാ 'ആവതല്ലാക്കും' എന്നു പ്രയോഗം.

'അവഗമ്യമാവതില്ല' (അറിവാൻ കഴികയില്ല) എന്നതിനെ ലക്ഷ്യമാക്കി വാദരീതി വിട്ടു തത്ത്വോപദേശസരണി അവലംബിച്ചുപറയുന്നു:

14. ബോധപരകാഷ്ഠയിൽ = അറിവിന്റെ അതിയായ തികവിൽ–പരിപൂർത്തിയിൽ–അറിവു തീരെ ശോഭിക്കുന്നില്ലെന്നു ഭ്രമം തോന്നാം. പ്രകാശം കാഴ്ചയ്ക്കു പ്രധാനസാധനമാണെങ്കിലും, അതിന്റെ ആധിക്യത്തിൽ–ജാജ്വല്യമാനാവസ്ഥയിൽ–കണ്ണു മഞ്ചിപ്പോകുന്നു. പ്രകാശത്തിന്റെ പരമോച്ചകോടിയിൽ പ്രകാശാഭാവസ്വഭാവം അനുഭവപ്പെടുമെന്ന് ഇതിൽ നിന്നു മനസ്സിലാക്കാം. ഇപ്രകാരം തന്നെ, തീവ്രമായി ചലിച്ചുകൊണ്ടിരിക്കുന്ന വസ്തു അനങ്ങാതെ ഇരിക്കുന്നു എന്നു തോന്നുന്നതും ഉദാഹരണാന്തരമാകുന്നു.' 'Two extremes are equal'-അഗ്രം രണ്ടും ഒരുപോലെ-എന്നതത്ത്വം ഇവിടെ അനുസന്ധേയമാണ്. താനും പ്രപഞ്ചവുമെല്ലാം ശുദ്ധചിന്മാത്രസ്വരൂപമായിരിക്കെ, ആ വസ്തുത അവഗതമാകുന്നില്ല എന്നു തോന്നുന്നതും മേൽകാണിച്ച ഉദാഹരണം പോലാകുന്നു. ഈ ഭ്രാന്തി, ബാധാപേതമായ — ദ്വൈതസത്താസംകല്പരഹിതമായ—വേദാന്തവിചാരത്താൽ ഉന്മൂലനം ചെയ്തു സംവിന്മാത്രത്വം സാക്ഷാത്കരി

ച്ചാൽ, ''യന്മദന്യന്നാസ്തി കസ്മാന്നുംബിഭേമി'' എന്നു പറഞ്ഞതു പോലെ സുഖത്തിന്റെ ആനന്ത്യത്തെയും പ്രാപിക്കാം.

മിഥ്യാപ്രത്യയവശംവദന്മാരായി നിന്നുകൊണ്ടു നിരാകാര ബ്രഹ്മോപാസകന്മാരെന്ന് അഹംകരിക്കുന്നവരും ഒടുവിൽ നിർഗ്ഗുണ നിഷ്ഠയിൽ വിമൂഢഭാവമടഞ്ഞു് പ്രകൃതിക്കിണങ്ങിയ സാകാരഭാവനാപദ്ധതിയെ അറിയാതെ ആശ്രയിച്ചുപോകുന്നതു സഹജമാണെന്നുള്ള തത്ത്വം ശ്ലോകദ്വിതയത്താൽ ഉദാഹരിക്കുന്നു.

15. അദ്വൈതബ്രഹ്മവിചാരാത്മകമായ വിഷയം എന്റെ ഭാവനാശക്തിയെ അതിവർത്തിച്ചതാകുന്നു. സഗുണേശ്വര സേവയ്ക്കേ ഞാൻ പര്യാപ്തനാകുന്നുള്ളു. അതുകൊണ്ടു്, അങ്ങേ സേവകനെന്ന നിലയിൽ ഞാൻ ഇപ്രകാരം അർത്ഥിക്കുന്നു.

16. കാലഫണീശ്വരൻ—കാലമാകുന്ന സർപ്പശ്രേഷ്ഠൻ. 'ലളയോർഭേദഃ' എന്ന വിധിപ്രകാരമായാൽ, കൃഷ്ണസർപ്പ പ്രകാണ്ഡം എന്നും ഭയംകരത്വദ്യോതനാർത്ഥം അർത്ഥനിർദ്ദേശം ചെയ്യാം. കാലഭോഗീന്ദ്രന്റെ പത്തിയിൽശോഭിക്കുന്ന [ആല(ര)ക്തമണിപ്രഭ] ശോണരത്നത്തിന്റെ പ്രഭയോടു സദൃശമായ പ്രപഞ്ചരസത്തെ ഇനിയും ആശിച്ചു് ഞാൻ ആപദ്ഗതനാകാതെ എന്നെ രക്ഷിക്കണം എന്നഭ്യർത്ഥന. ഭോഗങ്ങളെല്ലാം ഒരു കാലത്തുദ്ഭവിച്ചു മറ്റൊരു കാലത്തു തിരോഭവിക്കുന്നതായിട്ടാണു കണ്ടുവരുന്നതു്. ഈ തത്ത്വത്തെ ഉദ്ദേശിച്ചാകുന്നു 'കാലഫണീശ്വര...' ഇത്യാദിവിശേഷം ഘടിപ്പിച്ചിട്ടുള്ളതു്. ഈദൃശവിശേഷണവിശിഷ്ടമായ സംസാരസുഖമാശിച്ചാൽ കാലവ്യാളദഷ്ടനായി പഞ്ചത്വംപ്രാപിക്കുമെന്നഭാവവും ഉന്നേയമാണു്. നവനവങ്ങളായുണ്ടായിക്കൊണ്ടിരിക്കുന്ന ലൗകികഭോഗങ്ങളുടെ പുറകെ അലഞ്ഞു തിരിയുന്നതു് അസുഖഹേതുവാകയാൽ, അതിൽ വൈതൃഷ്ണ്യം ഉണ്ടാകുന്ന പക്ഷം, പരമഗുരുപാദർ (ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ) നേരംപോക്കിൽ പറയുംപോലെ, 'അരമോക്ഷമായി' എന്നു കരുതിയാകുന്നു ഈവിധയാച്ഞാരൂപത്തിൽ സ്തോത്രം അവസാനിപ്പിച്ചിട്ടുള്ളതു്.

# പ്രപഞ്ചവിചാരപദ്യ-അർത്ഥവിവരണം.

1. ഈ കാണുന്ന ലോകം എന്താകുന്നു? ഇതെവിടെനിന്നു ണ്ടായി? ഇങ്ങനെ ദൃശ്യമായ പ്രപഞ്ചത്തെക്കുറിച്ചു മനുഷ്യഹൃദയത്തിൽ ചോദ്യങ്ങൾ ഉണ്ടാകാം. ഈ ചോദ്യങ്ങൾക്കു ബുദ്ധിയുടെ സൂക്ഷ്മാവലോകന സാമർത്ഥ്യംപോലെ സമാധാനങ്ങളും കണ്ടുകിട്ടും. ഇ പ്രകാരം ഓരോരുത്തർ ചെയ്ത ജഗദ്രൂപനിരൂപണങ്ങളെയാണ് ഈ പദ്യത്തിൽ പ്രതിപാദിക്കുന്നത്. എല്ലാം സ്വഭാവമാണെന്നു ചിലർ വാദിക്കുന്നു. ചാർവാകാദികൾ ഈ കൂട്ടത്തിൽപെടും. ഈ പ്രപഞ്ചം ഇങ്ങനെയെല്ലാമിരിക്കുന്നതു് അതിൻെറ സ്വഭാവം അഥവാ പ്രകൃതികൊണ്ടാണ് എന്നു് അവർ പറയുന്നു. ഒരു സാധനത്തെക്കുറിച്ച് ഇതെന്താണ് ഈ സ്വഭാവത്തിൽ കാണപ്പെടുന്നതു് എന്നു ചോദിക്കുമ്പോൾ, ഈ സ്വഭാവത്തിൽ ഇരിക്കുകൊണ്ടാണെന്നു പറഞ്ഞാൽ അതു ന്യായമായ ഉത്തരമാണോ? സ്വഭാവത്തിൻെറ ഹേതുവിനെ സംബന്ധിച്ച് ആകാംക്ഷയുണ്ടാകുമ്പോൾ, അതും സ്വഭാവം തന്നെ എന്നുപറയുന്നതു യുക്തമല്ല. പ്രപഞ്ചം നിയതസ്വഭാവത്തോടുകൂടാതെ ക്ഷണപരിണാമിയായിരിക്കയാൽ, സ്വഭാവവാദത്തിനു് അടിസ്ഥാനവും കിട്ടുന്നില്ല. അതുകൊണ്ടു്, എല്ലാം സ്വഭാവമെന്നു വാദിക്കുന്നതു്, വസ്തുസ്ഥിതിയെക്കുറിച്ചൊന്നുമറിഞ്ഞുകൂടാ എന്നു പറയുന്നതിൻെറ പര്യായാന്തരമായി പരിഗണിക്കണം. ലോകം പരമാണുസമ്മേളന രൂപമെന്നുള്ള സിദ്ധാന്തത്തെ രണ്ടാമതു പറയുന്നു. ഇതിൽ പല കക്ഷികളുമുണ്ടെങ്കിലും, 'നിത്യാ പരമാണുരൂപാ' എന്നു തുടങ്ങി വാദഡിണ്ഡിമം മുഴക്കുന്ന താർക്കികന്മാർ മുഖ്യന്മാരാണ്. പരമാണുക്കൾ ദ്വ്യണുകത്ര്യണുകാദിഭാവം കൈക്കൊണ്ടു് ഒടുവിൽ ജഗത്തായി പരിണമിക്കുന്നുഎന്നു് ഇവർഅഭിപ്രായപ്പെടുന്നു. ഇതു ശരിയല്ല. പരമാണു നിരവയവമാണ് എന്നിവക്കു പക്ഷമുള്ള സ്ഥിതിക്ക് ആമാതിരി പരമാണുക്കൾ എത്ര കൂടിച്ചേർന്നാലും സാവയവമായ പ്രപഞ്ചം എങ്ങനെ ഉത്ഭവിക്കും? അതിനു ന്യായമുണ്ടെന്നു പറഞ്ഞാൽ, 'കാരണഗുണപൂർവകഃ കാര്യഗുണോ ദൃഷ്ടഃ' എന്നുള്ള സ്വന്തനിയമം ബാധിക്കപ്പെടും. ഇങ്ങനെ ഇവരുടെ ജഗത്സൃഷ്ടി ദുർഘടത്തിലാവുന്നു. ഈ കൂട്ടരുടെ യുക്തിവാദശക്തി അസാമാ

ന്യമായിരുന്നിട്ടും സിദ്ധാന്തം ഈ വിധം അബദ്ധത്തിൽ കലാശിച്ചു നോക്കുമ്പോൾ, 'Man is imperfect'-മനുഷ്യൻ അപൂർണ്ണൻ-എന്ന തത്വം വിലവച്ചേ തീരൂ. ആദ്യം വിവരിക്കപ്പെട്ട പക്ഷക്കാരുടെ സാക്ഷാൽ സ്വഭാവവാദികളുടെ-നിരൂപണം ലോകത്തിന്റെ സ്ഥൂലനിലവിട്ട് അല്പവും അപ്പുറം പോയിട്ടില്ല. അവർ ഈ കാണുന്നരീതി തന്നെ ഇതിന്റെ നിയതസ്വരൂപമെന്നു കരുതുന്നു. രണ്ടാമതു പറഞ്ഞ പരമാണുവാദികൾ സ്ഥൂലപ്രകൃതിക്കു നിത്യത്വമാരോപിക്കാതെ കുറേക്കൂടി സൂക്ഷ്മത്തിലേക്കു കടന്ന് ഊഹമാത്രഗോചരമായ ഒരുപാദാനത്തിൽനിന്നു ലോകം ഉണ്ടാകുന്നതായിപ്പറയുന്നു. കാരണമായിക്കല്പിച്ചിരിക്കുന്ന പരമാണു കേവലംമനോമയമാണ്. കുറഞ്ഞ പക്ഷം ഇപ്രകാരം ഒരു വസ്തുവിനെയെങ്കിലും ബാഹ്യഹേതുവായി ഉദ്ഭാവനം ചെയ്യാതെ പ്രപഞ്ചോത്പത്തി ഇവക്കു വിചാരസഹമാകുന്നില്ല. ചിലർ ഇതിലും സൂക്ഷ്മമായ വിചാരണ കൊണ്ടു ബാഹ്യപ്രപഞ്ചസത്തയെ തീരെനിഷേധിച്ചു അതു ആന്തരപ്രപഞ്ച-മനോവിചാരവിലാസ-മാത്രമാണെന്നു സിദ്ധാന്തിക്കുന്നു. ഇവരുടെ പക്ഷത്തെയാണ്, 'വൈദ്യുത മഹാപ്രഭാതുല്യജ്ഞാനം' എന്ന ഭാഗം കൊണ്ടു നിർദ്ദേശിക്കുന്നത്. എല്ലാം ക്ഷണികവിജ്ഞാന ജന്യങ്ങളാണെന്നു സിദ്ധാന്തിക്കുന്ന ഇവരെ വിജ്ഞാനവാദികൾ എന്നു വിളിച്ചുവരുന്നു, പ്ലേറ്റോ, ക്യാൻറു് മുതലായ പാശ്ചാത്യ തത്വവിത്തുകളുടെ മതം (Idealism) ഏകദേശം ഇതുപോലെയുള്ളതാകുന്നു. വിജ്ഞാനവാദവും സിദ്ധാന്തപക്ഷമാകുന്നില്ല. പ്രപഞ്ചം ഈ കാണുന്നമാതിരിയല്ലെങ്കിലും, പ്രതീതിക്ക് ആധാരമായി ഒന്നുണ്ടായിരിക്കേണ്ടതു് ആവശ്യമാണ്. അതിനെ ഇവർ സമ്മതിക്കാത്തതുകൊണ്ട്, ഇവരുടെ വാദം യുക്തിയുക്തമാകുന്നില്ല. ഇനി ആന്തരബാഹ്യപ്രപഞ്ചങ്ങൾ രണ്ടും ഇല്ലാത്തതെന്നും, അഭാവം മാത്രം വാസ്തവമെന്നുംഅഭിപ്രായപ്പെടുന്ന ശൂന്യവാദികളുടെ പക്ഷത്തെക്കുറിച്ചു പറയുന്നു. ഇതു വെറും അനനുഭവവാദമാണ്; 'ഞാൻ സ്കൂളിൽ ചെന്നപ്പോൾ അവിടെ ഒരു മനുഷ്യരുമില്ലായിരുന്നു'എന്നൊരാൾ പറയുംപ്രകാരമാണിതു്, ഒരു മനുഷ്യരുമില്ലായിരുന്നു എന്ന് അയാൾക്കെങ്ങനെ പറയാം? അവിടെ ഉള്ളവനായ അയാൾ-വക്താവ്- ഒരു മനുഷ്യനല്ലേ? അപ്പോൾ തന്റെ സദ്ഭാവം വിസ്മരിച്ചിട്ടായിരുന്നു ആരുമില്ലെന്ന് ആ മനുഷ്യൻ പറഞ്ഞതു്. ഇതുപോലെ, ശൂന്യത്തിന്റെ സാക്ഷിയെ മറന്നിട്ടാണ് എല്ലാം ശൂന്യമെന്നു വാദിക്കുന്നതു്. സാക്ഷിയില്ലെങ്കിൽ ശൂന്യമുണ്ടെന്ന് ആരു പറഞ്ഞു? സാക്ഷിസത്ത

സമ്മതിക്കുന്നപക്ഷം സർവശൂന്യത്വം എങ്ങനെ സിദ്ധിക്കും? ഇങ്ങനെ ശൂന്യവാദം കഷായിക്കുന്നു. അടുത്തതു് ''ദൈവം'' എല്ലാം അദ്ദേഹത്തിൻെറ താന്തോന്നിത്ത്വം കൊണ്ടു സൃഷ്ടിച്ചു് അഥവാ 'പടച്ചു' എന്നു പറയുന്ന ക്രിസ്തീയ യവനകഥകളെ പരാമർശിക്കുന്ന ഭാഗമാണു്. ഒരേ സമ്പ്രദായം അവലംബിച്ചു സൃഷ്ടികാര്യം പ്രതിപാദിക്കാൻ തുടങ്ങുന്ന രണ്ടു ഗ്രന്ഥങ്ങൾ തമ്മിൽ വിയോജിച്ചാൽ ഒന്നും വിശ്വാസ്യമല്ലെന്നു തീർച്ചയാക്കാം. 'ദൈവം'ആറുദിവസങ്ങൾകൊണ്ടു് ആകാശാദികൾ സൃഷ്ടിച്ചു എന്നു ബൈബിൾ പറയുന്നു. അങ്ങനെയല്ല, എല്ലാം ('കുൻ') ഒരു നൊടിയിടയിൽ 'പടച്ചു' എന്നു ഖുറാൻ ഘോഷിക്കുന്നു. ഇങ്ങനെ പല കാര്യത്തിലും ഇവ വിഘടിക്കുന്നു. അതുകൊണ്ടു്, ഏതു ശരിയെന്നറിയാൻ പ്രയാസം. ദൈവം പ്രപഞ്ചം എന്തിനു സൃഷ്ടിച്ചു, എങ്ങനെ സൃഷ്ടിച്ചു, ഇത്യാദി ചോദ്യങ്ങളെ ഈ മതങ്ങൾ യുക്തിപൂർവം സമാധാനിക്കുന്നില്ല. സൃഷ്ടിയുടെ ഉദ്ദേശത്തെപ്പററിച്ചോദിക്കുമ്പോൾ, ദൈവം തൻെറ മഹത്ത്വത്തിനുവേണ്ടി ഈ പ്രവൃത്തിയിൽ ഏർപ്പെട്ടതാണെന്നു ക്രിസ്തീയ നാമധാരികൾ പറയുന്നു. * ക്രിസ്തു എന്നൊരാൾ ഉണ്ടായിരുന്നു എന്നോ, ഉണ്ടായിരുന്നെങ്കിൽ തന്നെ ആയാൾ വല്ല മതനിയമങ്ങളും പാസ്സാക്കീട്ടുണ്ടെന്നോ ഉറപ്പിച്ചു പറയാൻ നിവൃത്തിയില്ലാത്തവിധം പൂർവരേഖകൾ പ്രതികൂലിക്കുനിമിത്തമാണു് ഇവിടെ, ക്രിസ്തീയ നാമധാരികൾ പറയുന്നു, എന്നു് അഭിപ്രായപ്പെട്ടതു്. ദൈവം ''പൂർണ്ണമഹത്ത്വമുള്ളവനായിരിക്കെ, സൃഷ്ടിചെയ്തിട്ടു മഹത്ത്വംപുഷ്ടിപ്പെടുത്താൻ എന്തിരിക്കുന്നു? ഞാൻ മുമ്പു ക്രിസ്തുമതത്തെക്കുറിച്ചു് ഒരു നിരൂപണം പ്രസിദ്ധംചെയ്തിരുന്നതിൽ ഈഭാഗം ഇങ്ങനെ ഖണ്ഡിച്ചിരുന്നു. അതിനു് ഒരു പാതിരി തോമസ് എഴുതിയ സമാധാനം: "ദൈവത്തിനു രണ്ടുതരം മഹത്ത്വങ്ങളുണ്ടു്–അവയെ ആന്തരമെന്നും ബാഹ്യമെന്നും ഗണിക്കാം. ദൈവം പരിപൂർണ്ണനായിരിക്കയാൽ, ആന്തരമഹത്ത്വത്തിനു കുറവില്ല. ബാഹ്യമഹത്ത്വത്തിനു് ഏറക്കുറച്ചിൽ ഉണ്ടായിക്കൊണ്ടിരിക്കും'' ഇതു പരമാബദ്ധം തന്നെ. ദൈവം പരിപൂർണ്ണനെന്നു സ്ഥാപിച്ചിട്ടു്, അദ്ദേഹത്തിനു ബാഹ്യാന്തരഭേദം കല്പിക്കുന്നതു് എത്ര മൗഢ്യമാണു്. പരിപൂർണ്ണവസ്തുവിനു് ഉള്ളും പുറവും എങ്ങനെ സിദ്ധിക്കും? ക്രിസ്തീയയുക്തിക്കു് അകവും പുറവും ഉണ്ടെന്നിരിക്കട്ടെ; എന്നാൽതന്നെ, പരിപൂർണ്ണനു് ഏററക്കുറ

* 'Chryst a Myth' എന്ന ഗ്രന്ഥം നോക്കുക.

ച്ചിൽ നിമിത്തമുണ്ടാകുന്ന വികാരം സമ്മതമാകുമോ? ഒരു വസ്തുവിൻെറ ഒരു ഭാഗം പൂർണ്ണവും മറുഭാഗം അപൂർണ്ണവും ആയിരിക്കുന്നത് 'അദ്ധജരതീന്യായാ'നഹാരി–വിഷമം – അല്ലെ? എങ്ങനെ ആയാലും മഹത്വത്തിനായി സൃഷ്ടിച്ചു എന്നതിനു നിലയില്ല. ഖുറാനും ടി ചോദ്യത്തിനെ ഏകദേശം ഈ ജാതിയിൽ തന്നെ സമാധാനിക്കുന്നു. ഇനി, എങ്ങനെ–എന്തുസാധനം കൊണ്ട്–സൃഷ്ടിച്ചു എന്നുള്ള ചോദ്യത്തിന് 'ശൂന്യത്തിൽ നിന്ന്' എന്നിവർ മറുപടി പറയുന്നു. ഇതാ, ''ശൂന്യാവസ്ഥയിലിരുന്ന വസ്തുക്കൾ ഭാവാവസ്ഥയെ പ്രാപിച്ചു...'' എന്നു പഴയ പാതിരിയും ഇതിനെ പിൻതാങ്ങുന്നു. ഈ സൃഷ്ടി അനന്ദ്രവൃഷ്ടി പോലെ പററിയതാണ്. ശൂന്യത്തിൽ നിന്നും തദ്വിജാതിയുടെ ആവിർഭാവം ഒരിക്കലും സംഭാവ്യമല്ല. ''നാഽസതോ വിദ്യതേ ഭാവഃ'' "Something cannot come out of nothing" എന്നിങ്ങനെ തത്വവിജ്ഞാനികൾ ഈ അസംഭവ വാദത്തെ എതിർക്കുന്നു. ശൂന്യത്തിൽ നിന്നു ഭാവവസ്തുക്കൾ ഉണ്ടാകുമെങ്കിൽ, പൂജ്യത്തിൽ നിന്നു പൂർണ്ണസംഖ്യയും ജനിക്കണം. ഇതനുഭവത്തിനു യോജിച്ചതാണോ? ഇവരുടെ 'ദൈവം' സർവശക്തനാകകൊണ്ട്, അഭാവത്തിൽ നിന്നും ഭാവത്തെ ഉത്പാദിപ്പിച്ചു എന്നു വാദിച്ചാൽ, അതും ഘടിക്കുന്നതല്ല. പരിപൂർണ്ണസദ്രൂപനായ 'ദൈവ'ത്തിനന്യമായി വിജാതിയായ അസത്വസിദ്ധി ദുർഘടമാകുന്നു. അസത്തൊന്നൊന്നു സിദ്ധിക്കാതിരിക്കെ, അതിനെ ഉപാദാനമാക്കി എങ്ങനെ സൃഷ്ടികാര്യം നിർവഹിക്കും? അതല്ല, അസത്തുണ്ടെന്നു വാദിക്കയാണെങ്കിൽ, ദൈവത്തിൻെറ സദ്ഭാവത്തിനുള്ള പരിപൂർണ്ണത പൊളിഞ്ഞു. ഇങ്ങനെ ശൂന്യത്തിങ്കൽ നിന്നുള്ള ജഗത് സൃഷ്ടികഥ കുഴപ്പത്തിലാകുന്നു. പ്രപഞ്ചം എന്തിനായി സൃഷ്ടിച്ചു? എന്തുകൊണ്ടു സൃഷ്ടിച്ചു? ഈ രണ്ടു ചോദ്യങ്ങൾക്ക് ഇവർ കൊണ്ടുവരുന്ന സമാധാനം 'ദൈവ'ത്തിനെ വഷളാക്കിത്തീർക്കാൻ പര്യാപ്തമാകുന്നതല്ലാതെ, ജഗദുത്പത്തിക്കു സാധകമാകുന്നില്ല. ഐഹികസൃഷ്ടികാര്യം ഈ വിധം അസ്ഥാനത്തിൽ കലാശിക്കുംപോലെ തന്നെ, ഇവരുടെ മോക്ഷസൗധമായ സ്വർഗ്ഗാദിയുടെ ഉത്പത്തിക്കും സാംഗത്യമില്ലാതെ പോകുന്നു. യുക്തികൊണ്ടു ശോധിക്കുന്നവർക്ക് ഈ കൂട്ടരുടെ പുസ്തകങ്ങളും പ്രസംഗങ്ങളുമെല്ലാം വെറും പാവങ്ങളെ മിരട്ടാനുള്ള കെട്ടുകഥകളാൽ സംപൂർണ്ണങ്ങളെന്നുകാണാം. 'ശക്തിയുടെ വൻപ്രഭാവ'മാകുന്നു പ്രപഞ്ചമെന്നു ശാക്തേയന്മാർ പറയുന്നു. ശക്തിവാദം പലതര

ത്തിലുണ്ടു്. ഒരു കൂട്ടർ ദേവിയെ ശക്തിനാമികയാക്കി ഭുവനമാതൃസ്ഥാനം അവരിൽ സ്ഥാപിക്കുന്നു. ഇതിൽ സൃഷ്ടികർത്തൃഗതമായ ലിംഗവ്യത്യയമൊഴിച്ചാൽ ശേഷമെല്ലാം സേശ്വരവാദികളുടെ പക്ഷത്തോടു യോജിക്കുന്നു. പ്രയോജനഹീനത്വാദി ദോഷത്താൽ ഈ പക്ഷവും ദുർബലപ്പെട്ടുപോകുന്നു. (Force) ശക്തിയുടെ അവലംബത്താൽ, ഈ പ്രപഞ്ചം നില്ക്കുന്നു എന്നു ചില ആധുനികതത്ത്വശാസ്ത്രക്കാർ വാദിക്കുന്നു. പദാർത്ഥസംയോഗജന്യമാണു ശക്തിയെന്നും, അതല്ല, ശക്തിതന്നെയാണു പദാർത്ഥരൂപത്തിൽ പരിണമിച്ചിരിക്കുന്നതെന്നും മററും പല ഭിന്നാഭിപ്രായങ്ങൾ ഇവർ പറയുന്നതുകൊണ്ടു് ഒന്നും എടുക്കാറായിട്ടില്ല. ഇവിടെ, ഈ വർഗ്ഗക്കാരിൽ ഇങ്ങേ അററത്തെ ആളായ ബ്രഹ്മാനന്ദ ശിവയോഗിയും തല കാട്ടാൻ തുടങ്ങുന്നു. ഈ സ്വാമിയാരുടെ ശക്തിവാദം ബഹുനേരംപോക്കായിട്ടുണ്ടു്. ശക്തിതത്ത്വത്തെക്കുറിച്ചു് താൻ എങ്ങനെയെല്ലാം ധരിച്ചുവച്ചിരിക്കുന്നു എന്നു് ഈയാൾക്കുതന്നെ രൂപമുണ്ടെന്നു തോന്നുന്നില്ല. ശക്തി ശബ്ദത്തിനു് ദേവീപരമായ അർത്ഥം പ്രധാനലക്ഷ്യമാക്കിപ്പോകുന്ന പ്രബന്ധങ്ങളിൽനിന്നു ചില മുറിശ്ലോകങ്ങൾ ചിലെടത്തു് ഉദാഹരിച്ചുകാണുന്നു, ചിലെടത്തു് മായയെക്കുറിച്ചു പ്രതിപാദിക്കുന്ന പ്രമാണങ്ങൾ സ്വപക്ഷസാധകമായി ഉദ്ധരിച്ചിരിക്കുന്നു. കാലിനു ശക്തിയുണ്ടു്, ബുദ്ധിക്കു ശക്തിയുണ്ടു്, ഔഷധത്തിനു ശക്തിയുണ്ടു് ഇത്യാദി ഉദാഹരണങ്ങൾ തന്റെ ശക്തിവാദ ഭാഗത്തേക്കു തെളിവായി ഹാജരാക്കിയിരിക്കുന്നതു നോക്കുമ്പോൾ, ജഡമായ പ്രാണശക്തി മുതലായതാണു് ഈ വാദി നിർദ്ദേശിക്കുന്ന ശക്തിയെന്നു തോന്നുന്നു. ഉപാധിഗതമായ ഭേദംകൊണ്ടു് പലതായിരിക്കുന്നു എങ്കിലും വാസ്തവത്തിൽ ശക്തി ഏകവും പൂർണ്ണവുമാണെന്നു ചിലപ്പോൾ പറയുന്നു. 'എന്റെ കൈയിനു ശക്തിയില്ല, ഈ കാളയ്ക്കു ശക്തിയില്ല' ഇത്യാദി ദൃഷ്ടാന്തങ്ങൾ കൊണ്ടു് ശക്തിയുടെ നിത്യപൂർണ്ണത്വത്തെ ഈയാൾ അന്യത്ര നിഷേധിച്ചും കാണുന്നു. പൂർണ്ണവസ്തു ഒരിടത്തില്ലാതെ പോകുന്നതെങ്ങനെ? ഉപാധിഗതമായ ഭേദവ്യവസ്ഥയും ഒടുവിൽ വല്ലാതെയാക്കിത്തീർത്തിരിക്കുന്നു. നോക്കുക! 'ശക്തിയുടെ അംശമല്ലാതെ ജഗത്തിൽ ഒന്നും തന്നെ ഇല്ല' എന്നിങ്ങനെ ചിലപ്പോൾ എല്ലാം ശക്തിതന്നെ എന്നു പറയുന്നു. ഈ നിലയ്ക്കു് ഇതരവസ്തുസത്തസിദ്ധിക്കായ്കകൊണ്ടു്, ശക്തിക്കു് അന്യപദാർത്ഥസാംകര്യമുണ്ടാകാനോ, തന്മൂലം സ്വഗതഭേദം വന്നു് വശാവാനോ വകയില്ല.

ഭേദം സിദ്ധിക്കാതിരിക്കെ, ശക്തിയുടെ പ്രഭാവമാണ പ്രപഞ്ചം എന്നെങ്ങനെ സമർത്ഥിക്കാം? ശക്തിയിൽ നിന്നും ശക്തിയുണ്ടാകുന്നകാര്യം സ്വാമി കാരാടൻ ചില ദിക്കിൽ അഭിപ്രായപ്പെട്ടകാണന്നു. ഈ ന്യായപ്പടി പ്രപഞ്ചത്തിൽ നിന്ന പ്രപഞ്ചമുണ്ടായി എന്ന പറഞ്ഞാൽ പോരായിരുന്നോ? വെറുതേ, എന്തിന ശക്തിയുടെ പുറകേ അലയാൻപോയി? ഇത്തരം അന്യോന്യവിരുദ്ധമായ പ്രലപനം, ശക്തിവാദ വിഷയത്തിൽ ഇദ്ദേഹത്തിനുള്ള അശക്തിയെ വെളിപ്പെടുത്തുന്നു എന്നല്ലാതെ, ശക്തിതത്ത്വപ്രതിഷ്ഠാപനത്തിന് ഉപയുക്തമാകുന്നില്ല.

''വര്ണ്ണിപ്പൂ മതമിതി......ബഹുധാ''-മതങ്ങളം ഇപ്രകാരം ജഗദ്രൂപം പ്രതിപാദിക്കുന്നു എന്നു പദ്യസമാപ്തി. ഇവിടെ, മേൽ വിവരിച്ച വിവിധപക്ഷങ്ങളെ മതശബ്ദം കൊണ്ടു നിർദ്ദേശിച്ചതു് ഔപചാരികമായ വ്യവഹാരരീതിയെ ആശ്രയിച്ചാണ്. കർത്തൃതന്ത്രാത്മകമായ ഈ വക അഭിപ്രായ ഭാണ്ഡങ്ങളെ ഒരിക്കലും മതശബ്ദത്താൽ സ്പർശിച്ചു കൂടുന്നതല്ല. വാസ്തവസ്വരൂപസ്ഥിതിയെ പ്രതിബോധിപ്പിക്കുന്ന വസ്തുതന്ത്രരൂപമായ ഒന്നിനെ മാത്രമേ മതമെന്നു പരിഗണിക്കാൻ പാടുള്ളൂ.

ഇനി മൂന്നു ശ്ലോകങ്ങളാൽ പ്രപഞ്ചത്തിൻെറ യഥാർത്ഥ സ്വരൂപം നിരൂപിക്കപ്പെടുന്നു.

2. ഇതുണ്ടെന്നു പറയുന്ന വാക്കു വിചാരബുദ്ധിക്കു രസാവഹമായിരിക്കയില്ല. എന്തെന്നാൽ, സത്ത്വത്തെ-ഉണ്ടെന്ന ഭാവത്തെ-വിട്ടു് ഇതെന്നുള്ളതിനു നില കിട്ടുന്നില്ല. ഇതു്, അതു് എന്നിങ്ങനെ നിരർത്ഥമായി വ്യവഹരിക്കുന്നു. വാസ്തവദൃഷ്ട്യാ എല്ലാം സന്മയമായിരിക്കുന്നു. ഈ സ്ഥിതിക്കു് ജഗത്തുണ്ടെന്നു വാദിക്കുന്നതും അസംഗതമത്രെ, ഇങ്ങനെ, ജഗത്തു് സിദ്ധിക്കാതിരിക്കെ, മതഭ്രാന്തിമൂലം ഉണ്ടെന്നു കല്പിച്ചു് പലതും ജല്പിക്കുന്നതു് അകാണ്ഡപ്രലപനമാകുന്നു. ജാത്യാ മിഥ്യയായ വസ്തുവിൻെറ ഉത്പത്ത്യാദിയെക്കുറിച്ചു നിരൂപിക്കുന്നതു് വെറും വേലയെന്നു സിദ്ധാന്തം.

3. ശിവാശൃംഗം = കുറുക്കൻെറ കൊമ്പു്. ഇതു കാലത്രയത്തിലും അസത്താകുന്നു. ഇതുപോലെയാണ് പ്രപഞ്ചം എന്നു പറഞ്ഞാൽ, അസത്തു് എന്നൊന്നുണ്ടെന്നു സമ്മതിച്ചതായി വന്നുപോകും. അതു സിദ്ധാന്തവിരുദ്ധമാണ്. ഈ പൂർവപക്ഷത്തിന്, മിഥ്യാശബ്ദം അനിർവചനീയാർത്ഥത്തിലാകുന്നു പ്രയോഗിച്ചിരിക്കു

ന്നതെന്നു സമാധാനം. 'മിഥ്യാശബ്ദോ ഽനിർവചനീയതാവചനഃ' എന്നുള്ള പഞ്ചപാദികാവാക്യാദികൾ ഇതിനു പ്രമാണം. അവാച്യം എന്നതിനു അനിർവാച്യം എന്നാണു വിവക്ഷിതാൎത്ഥം, ''അവാച്യം പ്രണവസ്യാർത്ഥം – യസ്തം‌വേദസ വേദവിത്'' എന്ന പാരമർഷവചനം നോക്കുക. ഏതിനും അവാച്യഭൂമികയിൽ പര്യവസാനം എന്നു സിദ്ധാന്തം.

4. 'യതോ വാചോ നിവൎത്തന്തേ''—എന്നാദിയായ ശ്രുതികൾ ആത്മാവിനെ അവാച്യൻ എന്നു വൎണ്ണിക്കുന്നു. ഇവിടെ ജഗല്ലക്ഷണവും അപ്രകാരമിരിക്കുന്നു. അതുകൊണ്ടു്, ഇതെല്ലാം-ഈ കാണുന്ന ജഗജ്ജാലം മുഴവൻ—അനിർവാച്യാത്മസ്വരൂപമാകുന്നു. 'സർവം ഖല്വിദം ബ്രഹ്മ', 'നേഹ നാനാസ്തി കിഞ്ചന', എന്നു തുടങ്ങിയ ശ്രുതിശിരോവാക്യങ്ങൾ ഈ പക്ഷത്തെ ബലപ്പെടുത്തുന്നു,

5. സൂര്യസന്നിധിയിൽ കൂരിരുട്ടുപോലെ, പരവെളിയിൽ പരാകാശാപരാഖ്യമായ ആത്മവസ്തുവിൽ–ജഗച്ചിത്രം സ്ഥിതിചെയ്യുന്നില്ല. ഇല്ല എന്നു പറഞ്ഞതു് ഉണ്ടെന്നുവാദിച്ചതിനെതിരായിട്ടാണു്. ഉണ്ടെന്നാരും പറഞ്ഞില്ലെങ്കിൽ, ഇല്ല എന്നുള്ള വാക്കുമില്ല, ഈ രണ്ടും ഉണ്ടാകാത്തപ്പോൾ, അനിർവചനീയ ഭാവം ശേഷിച്ചു ശോഭിക്കും. ഇതത്രേ ശ്രേഷ്ഠതമമായ മതം. എന്നാൽ, ശ്രുതി സൃഷ്ടികാര്യത്തെ എന്തിനു പ്രതിപാദിച്ചു എങ്കിൽ, അപക്വന്മാൎക്കു ബുദ്ധിസമാധാനാർത്ഥമെന്നുത്തരം.

# സാധനവിചാരപദ്യ-അർത്ഥവിവരണം

1. സാധനം നാല് = (നിത്യാനിത്യവസ്തു) വിവേകം, വൈരാഗ്യം, ശമാദിഷട്കം, മുമുക്ഷുത്വം. വൈരാഗ്യം = ഇഹപര ഭോഗങ്ങളിൽ അത്യന്തവിരക്തി. ശമാദിഷ്ടകം = ശമം, ദമം, ഉപരതി, സമാധാനം, ശ്രദ്ധ, തിതിക്ഷ എന്നീ ആറും. ശമം-അന്തഃകരണനിഗ്രഹം, ദമം = ബാഹ്യേന്ദ്രിയങ്ങളെ അടക്കൽ; ഉപരതി = വിരക്തി വന്ന വിഷയത്തിൽ വീണ്ടും പററുണ്ടാകാതിരിക്കുക (ബാഹ്യത്തിൽ പ്പററില്ലാതിരിക്കുക.) സമാധാനം = (ബ്രഹ്മ) ലക്ഷ്യത്തിൽ മനസ്സു ചലിക്കാതെ നിൎത്തുക. തിതിക്ഷ = സുഖം, ദുഃഖം, ശീതം, ഉഷ്ണം മുതലായ ദ്വന്ദ്വങ്ങളെ സഹിക്കുക. ശ്രദ്ധ = ഗുരുവിലും വേദാന്തവാക്യത്തിലും ഉള്ള വിശ്വാസം. ഇതെല്ലാം കൂടിയാൽ സാധനചതുഷ്ടയം. ശ്രദ്ധായുക്തൻ = താല്പര്യത്തോടു കൂടിയവൻ.

2. കുലീനൻ = അനേക പരംപരകളിൽ മഹാനുഭാവന്മാരാൽ അലംകൃതമായ സത്കുലത്തിൽ ജനിച്ചവൻ. ശ്രോത്രിയൻ = വേദം പഠിച്ചവൻ.

3. ത്രേതായുഗത്തിലെ രീതിയനുസരിച്ച് 108-ഉപനിഷത്തും പഠിക്കണമെന്നു വിധിച്ചതാണ്. അതിനു ശക്തിയില്ലാത്തവർ ദശോപനിഷത്തോ, മാണ്ഡൂക്യോപനിഷത്തോ പഠിച്ചാലും മതിഎന്ന് അതിൽതന്നെ മറെറാരിടത്തു വികല്പം പറഞ്ഞിട്ടുള്ളതുകൊണ്ട് ഭ്രമത്തിനവകാശമില്ല.

4. പ്രാരബ്ധം = ഇപ്പോഴത്തെ ഈ ദേഹത്തിനു കാരണമായി അതിൽ അവശ്യം അനുഭവിച്ചു തീരേണ്ടിയിരിക്കുന്ന കർമ്മ സഞ്ചയം.

5. ദേഹത്രയം = സ്ഥൂലസൂക്ഷ്മകാരണശരീരങ്ങൾ കാരണശരീരം = മററുരണ്ടു ശരീരങ്ങൾ ഉണ്ടാകുന്നതിനു കാരണമായ അജ്ഞാനം.

6. സാംഖ്യം = ഈശ്വരനെ അംഗീകരിക്കാതെ കപിലൻ ഉണ്ടാക്കിയ ഒരു മതം. ഉപാസ്തി = ഉപാസനം.

സമാപ്തം.

## പന്നിശ്ശേരി ഗ്രന്ഥാവലി:—

പന്നിശ്ശേരി നാണുപിള്ളയുടെ കൃതികൾ:

1. നിഴൽക്കുത്ത് ആട്ടക്കഥ
2. ഭദ്രകാളീവിജയം ,,
3. പാദുകാപട്ടാഭിഷേകം ,,
4. ശങ്കരവിജയം ,,
5. കഥകളിപ്രകാരം
6. മാർക്കണ്ഡേയം പ്രകരണം
7. സൂര്യശതകം—പരിഭാഷ
8. ചിത്രോദയമണി ,,
9. വിമർശനസഞ്ചിക
10. ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി-ചരിത്രസമുച്ചയം 1-ം 2-ം ഭാഗങ്ങൾ

പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പിന്റെ കൃതികൾ:

11. ശിവസ്തവമഞ്ജരി
12. സത്സങ്ഗവും സ്വാദ്ധ്യായവും—പരിഭാഷ
13. വേദാന്തകേസരി ,,
14. ഭാഗവതസപ്താഹമാഹാത്മ്യം അക്ഷരശ്ലോകഖണ്ഡകാവ്യം
15. യമരാവണവിജയം ആട്ടക്കഥാവ്യാഖ്യാനം
16. നിഴൽക്കുത്ത് ,, ,,
17. സ്തോത്രകദംബകം—പന്നിശ്ശേരി നാണുപിള്ള

★